പുസ്തകം ൨ ലക്കം ൧
൧൮൯൩-൯൩ ൧൦൬൮ കർക്കടകം

# മലങ്കര

# ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു.
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# തയാർ

ܛܝܒܐ ܕܩܪܝܢܐ

പഴമയുടെയും പുതുമയുടെയും വായനകളുടെ കുറിപ്പ് എന്ന പുസ്തകം സുറിയാനിയിൽ അച്ചടിച്ചു തയ്യാറായിരിക്കുന്നു.

വില ചക്രം ൧.

## മിഥുനം, കർക്കടകം ൦രം മാസങ്ങളിൽ പത്രവരി അടച്ച മഹാന്മാരുടെ പേരു വിവരം.

| | രൂ | ച | കാ |
|---|---|---|---|
| ബ- തലവടി കിഴക്കെക്കര പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| ,, കളത്തിൽ കൊച്ചുകുഞ്ഞു | ൧ | ൦ | ൦ |
| പടിഞ്ഞാറെക്കര പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| കവിച്ചി കല്ലാച്ചേരിൽ ഉലഹന്നാൻ | ൧ | ൧൩ | ൮ |
| തലവടി അമ്പ്രയിൽ കുരുവിള | ൦ | ൧ | ൦ |
| ൦ കൈനകരി അറുപതംപള്ളിൽ യൌസെപ്പ | ൧ | ൩ | ൮ |
| ഉഴപ്പാട്ട കിഴക്കുംമുറിയിൽ ഞാറ്റുപള്ളിൽ ഗീവറുഗീസു | ൨ | ൦ | ൦ |
| കന്നംകുളം കിടങ്ങൻ ചേറ്റുണ്ണി ചാക്കുണ്ണി | ൩ | ൦ | ൦ |
| ,, എം- സി ഇട്ട്യേരാ അപ്പോത്തികരി | ൧ | ൧൪ | ൪ |
| ,, പി- കെ- ചുമ്മാര | ൧ | ൧൪ | ൪ |
| തൊടുപുഴ എം. കെ. ഇട്ട്യേരാ അപ്പോത്തികരി | ൭ | ൦ | ൦ |
| റാന്നി കണ്ണങ്കുഴയത്തു കുരുവിള | ൧ | ൧൪ | ൦ |
| ബ- ഉമയാറ്റുകര പള്ളിയോഗത്തിൽ നിന്നും | ൧ | ൧൨ | ൮ |
| ബ- ചെങ്ങന്നൂർ പൂവത്തൂർ യാക്കോബു കത്തനാർ | ൦ | ൧൪ | ൦ |
| കറ്റൂർ കത്തനെല്ലൂർ കുഞ്ഞു | ൧ | ൧൩ | ൮ |
| ബ- കാട്ടൂർ പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| ബ- റാന്നി പള്ളിയോഗത്തിൽ നിന്നും | ൧ | ൧൪ | ൦ |
| കാട്ടൂർ പുതിയത്തു കൊച്ചു | ൩ | ൦ | ൦ |
| ബ- കുന്നമല പള്ളിയോഗത്തിൽ നിന്നും | ൧ | ൧൪ | ൦ |
| കവിയന്നൂർ തച്ചിലെത്തു മത്തായി | ൨ | ൧൪ | ൦ |
| തോട്ടപ്പുഴശ്ശേരിൽ ചെമ്പോലിൽ തോമ്മാ വർക്കി | ൦ | ൨൧ | ൦ |
| പാണ്ടകശാലയിൽ പീലിപ്പോസ | ൧ | ൧ | ൦ |
| മണിവെള്ളിൽ മാത്തൻ ചെറിയാൻ | ൧ | ൩ | ൮ |
| അയിരൂർ കിഴക്കുംമുറിയിൽ മച്ചിച്ചേരി പകുതിയിൽ | | | |
| ക്ലാസിഫയർ കോശി | ൦ | ൨൮ | ൦ |
| അയിരൂർ ചെമ്പോത്രയിൽ ഉമ്മൻ ചെറിയാൻ | ൧ | ൦ | ൮ |
| ,, കുരുടാമണ്ണിൽ ശീമോൻ | ൩ | ൦ | ൦ |
| പുത്തൻകാവു കൊച്ചുമ്പറമ്പിൽ ചാക്കോ | ൧ | ൧ | ൦ |
| ,, തട്ടേൽ കൊച്ചുകോശി | ൦ | ൨൮ | ൦ |
| റാന്നി കല്ലമ്പറമ്പിൽ ചാക്കോ | ൧ | ൧ | ൦ |
| ചെങ്ങന്നൂർ പഴയടത്തു കൊച്ചിക്കാ | ൦ | ൨൧ | ൦ |
| ,, ഞാറക്കല്ലൂർ വർക്കി | ൦ | ൨൧ | ൦ |
| ചെങ്ങന്നൂർ പുലിക്കോട്ടിയിൽ യൌസെപ്പ | ൧ | ൧൪ | ൦ |
| ,, മുണ്ടപ്പിലാക്കൽ ചെറിയാൻ | ൧ | ൧൪ | ൦ |
| ,, വേലമ്പറമ്പിൽ ചാക്കോ | ൦ | ൨൧ | ൦ |
| കന്നിത്താനത്തു കിട്ടിച്ചിമലയിൽ മാത്തൻ ചാണ്ടി | ൧ | ൦ | ൦ |
| വള്ളംകുളം മൊണൊത്തു ചാക്കോ | ൧ | ൦ | ൦ |
| കല്ലൂപ്പാറ ബ- കലമണ്ണിൽ അച്ചൻ | ൧ | ൧൪ | ൦ |
| ,, അട്ടക്കുവേലിൽ വറുഗീസ | ൧ | ൧൪ | ൦ |
| കല്ലൂക്കത്ര നാഗംവേലിൽ ഇട്ടിയവിരാ കൊച്ചുകുട്ടി | ൩ | ൦ | ൦ |
| തുമ്പമൺ കരിങ്ങാട്ടിൽ മാത്തൻ ഇൻസ്പെക്ടർ | ൩ | ൦ | ൦ |
| തിരുവല്ലാ കാവുംഭാഗം സിറിയൻമിഷ്യൻ ഗ്രാൻറുപള്ളിക്കൂടം | | | |
| വാദ്ധ്യാർ ജി. ഇട്ടിക്കുള | ൦ | ൨൮ | ൦ |

# മലങ്കര ഇടവക പത്രിക



[ പുസ്തകം ൬ ]   ഫ്രവ്വൻന്ന തോമ്മൂസ്   (കൎക്കടകം)   [ ലക്കം ൭ ]

പാപ്പായുടെ

## സൎവ്വാധിപത്യം

(൩)

റോമ്മാസഭ വാദിക്കുന്ന പാപ്പായുടെ സൎവ്വാധിപത്യം അടിസ്ഥാനമില്ലാത്തതും പിൻകാലത്തെ നിൎമ്മിതവും ആകുന്നു എന്നു ഏതൃത്തു കൂടാത്തവണ്ണം ബലമുള്ള വേദസാക്ഷികളാൽ കാണിച്ചുവല്ലൊ. ഇനി പറവാൻ പോകുന്നതു ചരിത്ര സാക്ഷ്യങ്ങൾ ആകുന്നു. അന്യമതക്കാരായ ചരിത്രക്കാരെ എടുത്തു പറവാൻ ഞങ്ങൾ വിചാരിച്ചിട്ടില്ല. റൊമ്മാസഭ അംഗീകരിച്ചിരിക്കുന്നതൊ അവൎക്കു നിഷേധിപ്പാൻ പാടില്ലാത്തതൊ ആയ ചരിത്രങ്ങളെ മാത്രമാണ ഞങ്ങൾ ആശ്രയിക്കുന്നതു.

ഇതിനെ സംബന്ധിച്ചു കാണിപ്പാൻ പോകുന്നതു ൧-ാമതു- ക്രിസ്ത്യാനി സഭയുടെ ആദ്യകാലം മുതൽ റൊമ്മാ മേല്പട്ടക്കാരനു "ആകമാനത്തിനടുത്ത മേല്പട്ടക്കാരൻ" എന്ന പേരില്ലായിരുന്നു. ൨-ാമതു. പൂൎവ്വകാലത്തിൽ സഭാ പിതാക്കന്മാർ പാപ്പായ്ക്കു കീഴ്പെട്ടിരുന്നില്ല എന്നാകുന്നു.

൧. "ആകമാനത്തിന്നടുത്ത മേല്പട്ടക്കാരൻ" അല്ലങ്കിൽ അഖിലാണ്ഡതലവൻ എന്നപേർ— ഓരൊ മേല്പട്ടക്കാൎക്കു എഴുതുകയൊ അവരെക്കുറിച്ചു പറകയൊ ചെയ്യുമ്പൊൾ സഭക്കാർ ബഹുമാന സൂചകമായ പദങ്ങൾ പ്രയൊഗിക്ക പതിവാണല്ലൊ. ക്ലെമെന്തിൻെറ രെഖകളിൽ യാക്കൊബു ശ്ലീഹായെ "ബിഷൊപ്പന്മാരുടെ ബിഷൊപ്പ" എന്നു വിളിച്ചിരിക്കുന്നു. റൂഫിനസ ആലക്സന്ത്ര്യായിലെ അത്താനാസ്യൊസിനെ "രാജപാപ്പാ" (സൊവറൻ പൊന്തറിഫ്) എന്നു പറയുന്നു. കുസ്തന്തീനൊപുരിയിലെ പാത്രിയൎക്കീസായിരുന്ന തറസിയൂസിനു അദ്രിയാൻ പാപ്പാ എഴുതിയ എഴുത്തിൽ "ആകമാനത്തിനടുത്ത പാത്രിയൎക്കീസ" എന്നു തറസിയൂസിനെ വിളിച്ചിരിക്കുന്നു. ആസായുടെ ഗ്രീ

ഗൊറിയൊസ ശുദ്ധ കുപ്രിയാനൊസിനെക്കുറിച്ചു "അത്യകമാനത്തിന്നടുത്ത മെല്പട്ടക്കാരൻ" എന്നു എഴുതിയിരിക്കുന്നു. ക്രിസൊസ്തൊം തീമൊത്തി എന്നൊരാളെ "ലോകത്തിന്റെ ഉപദേഷ്ടാവു" എന്നുപറയുന്നു. അംബ്രൊസ ഒരുമെത്രാൻ "ക്രിസ്തുവിന്റെ വികാരി" ആണെന്നു എഴുതിയിരിക്കുന്നു. റോമ്മാപട്ടണത്തിലെ വൈദികന്മാർ കുപ്രിയാനൊസിന്നു എഴുതിയ എഴുത്തിൽ "എറ്റവും പരിശുദ്ധനും മഹത്വപ്പെട്ടവനുമായ പാപ്പാ" എന്നു എഴുതിയിരിക്കുന്നു. ശുദ്ധ ആഗസ്തീനെക്കുറിച്ചു "ക്രിസ്തുവിന്റെ എറ്റവും ഉന്നതപ്പെട്ട പാപ്പായും മഹാ പരിശുദ്ധ പിതാവും" എന്നു പറഞ്ഞിരിക്കുന്നു. ഇവരാരും റൊമ്മയിലെ മെല്പട്ടക്കാർ അല്ല. സ്ഥലച്ചുരുക്കംകൊണ്ടു ഈ ഭാഗങ്ങൾ പകൎത്തിയ പുസ്തകങ്ങളുടെ പേരും പുറവും വിവരിക്കുന്നില്ല. തൎക്കമുണ്ടെങ്കിൽ അപ്പൊൾ ആവാം താനും.

ഇതിൽ നിന്നു പ്രത്യക്ഷപ്പെടുന്നതു എന്തെന്നാൽ. "അത്യകമാനത്തിന്നടുത്ത മെല്പട്ടക്കാരൻ" ശുദ്ധമാന മാർപാപ്പാ സൎവ്വാധിപതി, ക്രിസ്തുവിന്റെ വികാരി, എന്നിങ്ങനെ റോമ്മാ പാപ്പായുടെ സൎവ്വാധിപത്യത്തെ കാണിക്കുവാൻ പ്രയൊഗിക്കുന്ന സംജ്ഞകൾ ഒന്നും പാപ്പായ്ക്കു മാത്രമായി മുൻകാലത്തു പ്രയൊഗിച്ചിരുന്നില്ല. പാപ്പായെയും ഠ വിധം വിളിച്ചിട്ടുണ്ടെങ്കിൽ പൂൎവീക കാലത്തു എല്ലാവക മെല്പട്ടക്കാരെയും സംബന്ധിപ്പിച്ചുവന്നിരുന്ന ബഹുമാനസൂചകങ്ങളായപദങ്ങളെ സാമാന്യ മെല്പട്ടക്കാരിൽ ഒരുവന്റെ നിലയിൽ പാപ്പായെയും വിളിച്ചിരിക്കാമെന്നെ ഒള്ളു.

പിന്നെയും സൎവ്വാധിപത്യത്തിന്റെ ചിഹ്നമായിപ്രയൊഗിക്കുന്ന ഠ സ്ഥാനപ്പെരു അവകാശമായി പാപ്പാമാൎക്കും എടുത്തുക്രുടാ എന്നും പാപ്പായ്ക്കു വിശെഷ കൎത്തവ്യം ഒന്നും ഇല്ലാഞ്ഞു എന്നും റോമ്മായിലെ ഒരു പാപ്പാ തന്നെ സമ്മതിക്കുന്നുണ്ടു. റോമ്മാ സിംഹാസനത്തുമ്മെൽ ൬ാം നൂറ്റാണ്ടിൽ ഭരിച്ചിരുന്നവനും പുണ്യവാളനായി റോമ്മാ സഭയാൽ എണ്ണപ്പെട്ടിരിക്കുന്നവനുമായ മഹാനായ ഗ്രെഗൊറി പാപ്പാ അലക്കസന്ത്ര്യായിലെ ശുദ്ധ യൂലൊഗിയൂസ പാത്രിയൎക്കീസിന്നു എഴുതിയിരിക്കുന്നതു എന്തെന്നാൽ: "നിങ്ങൾ ഇനിക്കയച്ച എഴുത്തിന്റെ മുഖവുരയിൽ "അത്യകമാനത്തിന്നടുത്ത പാപ്പാ" എന്നൊരു ഉന്നത പദം നിങ്ങൾ എഴുതിയിരിക്കുന്നു. മേൽ ഇങ്ങനെ ചെയ്യരുതെന്നു ഞാൻ അങ്ങെ പരിശുദ്ധതയൊടു അപെക്ഷിക്കുന്നു. എന്തെന്നാൽ നിങ്ങളിൽ നിന്നു എടുക്കപ്പെടുവാൻ ന്യായത്താൽ പാടില്ലാത്ത അവസ്ഥ മറ്റുള്ളവൎക്കു നിങ്ങൾ കൊടുക്കുന്നുവല്ലൊ. എന്റെ സഹൊദരന്മാരിൽ നിന്നു എടുത്തുകളയപ്പെടുന്ന ബഹുമാനം ഇനിക്കു ബഹുമാനമാണെന്നു ഞാൻ വിചാരിക്കുന്നില്ല. എന്തെന്നാൽ എന്റെ ബഹുമാനം പൊതുസഭയ്ക്കുള്ളബഹുമാനമാകുന്നു. അങ്ങെപരിശുദ്ധതഅത്യകമാനത്തിന്നടുത്തപാപ്പാ എന്നു എന്നെ വിളിക്കുമ്പൊൾ അത്യകമാനത്തിന്നടുത്ത എന്ന പെരിനാൽ നിങ്ങൾക്കു ഇരിക്കെണ്ടിയ അവസ്ഥ നിങ്ങൾക്കു ഇല്ലാതാകുന്നു. ഇതു എന്നിൽ നിന്നു അകന്നിരിക്കട്ടെ. വീൎപ്പിക്കുന്ന മായ

യും മുറിപ്പെട്ടസ്നേഹവും അകന്നിരിക്കട്ടെ. യാതൊരു സത്യ പരിശുദ്ധ നും തന്നെത്താൻ ആകമാനമേല്പട്ടക്കാരൻ എന്നു വിളിക്കുവാൻ ധൈൎയ്യപ്പെട്ടിട്ടില്ല. റൊമ്മായിലെ അപ്പൊസ്തൊലസിംഹാസനത്തിലെ ഒരു മേല്പട്ടക്കാരനും ഈപ്രശംസാനാമം എടുത്തിട്ടില്ല. അതു മേല്പട്ടസ്ഥാനത്തിൽ അസാധാരണ വലിമ തന്നെത്താൻ എടുത്തിട്ടു അതിനു മോഹിച്ചു എന്നു സഹോദരന്മാൎക്കു തോന്നാതിരിപ്പാൻ ആകുന്നു.........ആകമാനപാത്രിയക്കീസു എന്നു ഞങ്ങളെക്കുറിച്ചു പറഞ്ഞാൽ മററുള്ളവൎക്ക് ആ പാത്രിയൎക്കാസ്ഥാനത്തെ ഞങ്ങൾ നിഷേധിക്കുന്നതായി വരുന്നതുകൊണ്ടു എന്റെ മുൻഗാമികളിൽ ആരും ഈ നിഷിദ്ധ നാമം എടുക്കുവാൻ സമ്മതിച്ചിട്ടില്ല".

പിന്നയും കുസ്തന്തിനൊപ്പുറിയിലെപാത്രിയക്കീസായിരുന്ന യൊഹന്നാൻ ആകമാനത്തിന്നുത്ത മെല്പട്ടക്കാരൻ എന്നു പെർ എടുത്തു എന്നു കണ്ടപ്പൊൾ സെന്റ ഗ്രെഗൊറിപാപ്പാ അദ്ദെഹത്തെ ഇപ്രകാരം ആക്ഷെപിച്ചു. "പ്രിയ സഹൊദരാ, പിതാവു എന്നല്ല ലൊകത്തിനു പൊതുപ്പെട്ട പിതാവു എന്നു വിളിക്കപ്പെടുവാൻ ആഗ്രഹിക്കുന്ന നീ വരുവാനിരിക്കുന്ന ന്യായാധിപതിയുടെ ഭയങ്കര വിസ്താരസമയം എന്തു പറയും".

ആകത്തിൽതന്നെ ടി പാപ്പാ വീണ്ടും പറയുന്നതു- "ആകമാന സഭയുടെ തലവനായ ക്രിസ്തുവിൻ മുമ്പാകെ അവസാനവിധിനാളിൽ അവന്റെ എല്ലാ അംഗങ്ങളെയും ആകമാനം എന്ന പേരിനാൽ കീഴ്പ്പെടുത്തുവാൻ ശ്രമിക്കുന്ന നീ എന്തു സമാധാനം പറയും? ടി നീചവാക്കിനാൽ നീ സദൃശപ്പെടുന്നതു ആരെയാണ? തന്നൊടുകൂടെ ഐക്യതപ്പെട്ടിരുന്ന മാലാഖാമാരുടെ ലെഗിയൊനുകളെ നിന്ദിച്ചുംവെച്ചു വലിപ്പത്തിന്റെഉച്ചത്തിൽ എത്തി ആൎക്കും കീഴ്പ്പെടാതെ എല്ലാവൎക്കും മേലായി ഇരിക്കുവാൻ ശ്രമിക്കയും ഞാൻ സ്വൎഗ്ഗത്തിലെക്കു കരേറി നക്ഷത്രങ്ങൾക്കുമെൽ എന്റെ സിംഹാസനത്തെ ഉയൎത്തുമെന്നു പറകയുംചെയ്യുവനെ അല്ലയൊ നീസാദൃശ്യപ്പെടുന്നതു? എന്തന്നാൽ പൊതുസഭയിൽ നിന്റെ സഹൊദരന്മാരായ മേല്പട്ടക്കാർ ആരാണ. സ്വൎഗ്ഗത്തിലെ നക്ഷത്രങ്ങൾ അല്ലയൊ. ടി നിഗളവാക്കുമൂലം നിന്നെ തന്നെ അവരുടെമേൽ ഉയൎത്തി അവരുടെനാമത്തെ ചവട്ടുവാൻ നീ ശ്രമിക്കുമ്പൊൾ ഞാൻ സ്വൎഗ്ഗത്തിലെക്കു ഉയരുന്നു എന്നല്ലയൊ നീ പറയുന്നതു".

കുസ്തന്തിനൊപ്പുരിയിലെ ടിപാത്രിയക്കീസിനെക്കുറിച്ചു അന്ത്യോഖ്യായിലെയും ആലക്സന്ത്ര്യായിലെയും പാത്രിയക്കീസന്മാൎക്കു ഗ്രെഗൊറിപാപ്പാ അയച്ച എഴുത്തിൽ പറയുന്നതാവിതു- "ഏക തലവനാകുന്ന മിശിഹായ്ക്കുള്ളവയെ തനിക്കുതന്നെ ചേൎക്കുവാൻ ശ്രമിക്കതക്കവണ്ണം അവൻനിഗളിയായിരിക്കുന്നു. ഒരുപ്രശംസാനാമത്തിന്റെ പുഷ്ടികൊണ്ടു ക്രിസ്തുവിന്റെഅംഗങ്ങളെഎല്ലാം കീഴ്പ്പെടുത്തുവാൻ അവൻ ശ്രമിക്കുന്നു". പിന്നയും ഗ്രെഗൊറി പാപ്പാ പറയുന്നതു എന്തന്നാൽ:— "ആകമാന വൈദീകൻ എന്നു തന്നെത്തന്നെ വിളിക്കയൊ വിളിക്ക

വാൻ ആഗ്രഹിക്കുകയൊ ചെയ്യുന്നവൻ ആരായാലും അവൻ മററുള്ളവരുടെ മുമ്പാകെ നിഗളത്താൽ ഉയൎത്തുന്നതുകൊണ്ടു അന്തിക്രിസ്തുവിൻെറ മുന്നോടിയാകുന്നു എന്നു ഞാൻ തീൎച്ചയായിപറയുന്നു". (ഗ്രെഗോറിയുടെ ലെഖനങ്ങൾ ൫൦. ൫൩. ൫൮. ൪൫.)

ശുദ്ധ ഗ്രെഗോറിപാപ്പായുടെ ൟ രെഖകളെകുറിച്ചു ആലൊചിക്കാം. ഇദ്ദെഹം റൊമ്മാസഭയിലെ ഒരുപുണ്യവാളൻ ആകുന്നു. റൊമ്മാ സിംഹാസനത്തിലെ ഒരു പാപ്പായാകുന്നു. തെററികൂടാത്തവനും മിശിഹായുടെവികാരിയും പത്രൊസിൻെറ അനന്തിരവനും ആകുന്നു. വെദശാസ്ത്രത്തിൽ വലിയപണ്ഡിതൻ എന്നുസമ്മതിക്കപ്പെട്ടവനും ആകുന്നു. ഇങ്ങനെയുള്ള ആളിൻെറ അഭിപ്രായം ആകമാന മെല്പട്ടക്കാരൻ എന്നപദം മഹാപാതകവും സാക്ഷാൽ പരിശുദ്ധരായ ആളുകൾ എടുത്തിട്ടില്ലാത്തതും റൊമ്മാസിംഹാസനത്തിലെ തൻെറ മുൻഗാമികളിൽ ആരും ധരിച്ചിട്ടില്ലാത്തതും പിശാചിനൊടു സദൃശപ്പെടുന്നതും അന്തിക്രിസ്തുവിൻെറ മുൻഗാമിക്കു മാത്രം ചെരുന്നതും ആണെന്നാകുന്നു.

ഹാ! വായനക്കാരെ, പാപ്പായുടെ സൎവാധിപത്യം പൊളിയുന്നതിനു ഇതു എത്രബലമായ തെളിവാകുന്നു അവർ പറയുന്ന പ്രശംസ ൭-ാം നൂററാണ്ടുവരെ കെട്ടുകേൾവി പോലും ഇല്ലാത്ത സംഗതിയാണെന്നു ഇതു പ്രത്യക്ഷമായി കാണിക്കുന്നില്ലയൊ.

റൊമ്മാ സഭ അംഗീകരിക്കുന്ന കല്ക്കെദൊനിയാ സൂനഹദൊസിൻെറ ൨൮-ാം കാനൊനിൽ ഇപ്രകാരം പറയുന്നു. "രാജപട്ടണമായിരുന്നതുകൊണ്ടു പഴയ റൊമ്മായ്ക്കു പിതാക്കന്മാർ പ്രാധാന്യം കൊടുത്തതുമൂലം ൱൫൦ ബാവാന്മാരും (അതായതു കുസ്തന്തീനൊപുരിയിലെ സൂനഹദൊസ) ൟ കാരണംതന്നെ ആലൊചിച്ചിട്ടു പുതിയ റൊമ്മായാകുന്ന കുസ്തന്തീനൊപുരിയിലെ പരിശുദ്ധ സിംഹാസനത്തിനും രണ്ടാമതായ ഇരിപ്പൊടുകൂടി തുല്യ പ്രാധാന്യത കൊടുത്തു. എന്തെന്നാൽ ഒരു മഹാരാജ്യത്തിൻെറയും ആലൊചനസഭയുടെയും മഹത്വംവിളങ്ങുന്ന ഒരുപട്ടണം പഴയറൊമ്മാക്കു തുല്യപദവികൾ അനുഭവിക്കണമെന്നും വെദകാൎയ്യത്തിലും ഉയൎത്തപ്പെടുകയും ശ്രെഷ്ഠതപ്പെടുകയും ചെയ്യണമെന്നും നീതിയായി അവർ വിധിച്ചു".

കൎദ്ദിനാൾ മായി എന്നാളാൽ പ്രസിദ്ധപ്പെടുത്തിയ സൂനഹദൊസുകളെകുറിച്ചുള്ള കല്ലെഴുത്തു പുസ്തകത്തിലും ൟ അഭിപ്രായം തന്നെ കാണുന്നു. അതു എന്തെന്നാൽ "മുമ്പു പഴയ റൊമ്മായിൽ ഏൎപ്പാടുകളുടെയും വേലകളുടെയും ബഹുത്വം ഉണ്ടായിരുന്നു. അതുമൂലം ജനംവളരെ കൂട്ടുകയുണ്ടായിരുന്നു.......ൟ കാരണത്താൽ റൊമ്മാസിംഹാസനത്തിനു പ്രാധാന്യത ഉണ്ടായി".

ൟ രെഖകളാൽ ഉണ്ടാകുന്ന അനുമാനം എന്തു? റൊമ്മാസിംഹാസനത്തിനു കൂട്ടത്തിൽ പ്രാധാന്യത ഉണ്ടായി. അതു പത്രൊസിൻെറ പിന്തുടൎച്ചകൊണ്ടൊ സൎവസഭകളെയും ഭരിക്കുവാൻ പത്രൊസിനു അധികാരം കൊടുത്തിരുന്നതുകൊണ്ടൊ അല്ല. രാജപട്ടണമായിരുന്നതുകൊണ്ടും മഹാരാജ്യത്തിൻെറ തലസ്ഥാനമായിരുന്നതുകൊണ്ടും മാത്ര

മായിരുന്നു. തലസ്ഥാനം കുസ്തന്തിനോപൂരിയിലെക്കു നീങ്ങിയപ്പൊൾ തുല്യശ്രെഷ്ഠത അവിടത്തെ സിംഹാസനത്തിനും പൊതുസുന്നഹദോസിനാൽ തന്നെ കൊടുക്കപ്പെട്ടു. അപ്പൊൾ ൟ പ്രാധാന്യത്തിന്റെ ബലാബലം എത്രത്തോളം ഉണ്ടെന്നുവിചാരിപ്പിൻ. റൊമ്മാപാപ്പായ്ക്കു സർവ്വലൊകസഭകളിന്മെലും പൂർണ്ണഅധികാരവും സർവ്വാധിപത്യവും ഉണ്ടെന്നു പറയുന്നപക്ഷം ആഅധികാരം തന്നെ കുസ്തന്തിനൊ പൂരിയിലെ പാത്രിയർക്കീസിനും ഉണ്ടു അപ്പൊൾ സമാധികാരികളായ രണ്ടു സിംഹാസനങ്ങളും രണ്ടുപുരൊഹിതസ്ഥാനികളും സഭയിൽ സ്ഥാപിച്ചു എന്നുവരുന്നു. അതിനാൽ ൟ സിംഹാസനങ്ങൾക്കു ഗ്രെഗൊറി പാപ്പാ സമ്മതിക്കുന്ന പ്രകാരം യാതൊരു വിശെഷ അധികാരങ്ങളും ഇല്ലെന്നു തീർച്ചയാണ. പിന്നെയൊ പാത്രിയർക്കീസന്മാരുടെ സംഘത്തിൽ ഒന്നാമതും രണ്ടാമതുമായി ഇരിക്കുവാനുള്ള ഒരു ആസനശ്രെഷ്ഠതയും എല്ലാവരുടെയും പേർ എഴുതുമ്പൊൾ ആദ്യം പേർ വെക്കുവാനുള്ള ഒരു അവകാശവും നമ്മുടെ പട്ടക്കാരുടെ ഇടയിൽ മൂപ്പച്ചൻ ശുബഹൊലാബൊ എന്ന സ്തുതി ചൊല്ലുന്നതുപൊലെ ഒരു മൂപ്പവകാശവും മാത്രമാണെന്നു വ്യക്തമാകുന്നു. ൟ അല്പമായ ശ്രെഷ്ഠത തന്നെയും പത്രൊസിൽ നിന്നല്ല പിതാക്കന്മാരിൽനിന്നു സുന്നഹദൊസിനാൽ നൽകപ്പെട്ടു.

നിഖ്യായിലെ ശുദ്ധ സുന്നഹദൊസ ലോകസഭകളെ നാലുഖണ്ഡങ്ങളായിതിരിച്ചു. റോമ്മാ, കുസ്തന്തിനൊപ്പൊലീസ, അന്ത്യോഖ്യാ, ആലക്സന്ത്ര്യാ, ൟ പ്രധാന പട്ടണങ്ങളിലെ മേല്പട്ടക്കാരെ പാത്രിയർക്കീസന്മാരായി കല്പിച്ചു ഇടവകകളെ തിരിച്ചുകൊടുത്തു. അതാതു ഇടവകകളിൽ ഉള്ള മെത്രാന്മാരെ അതാതു പാത്രിയർക്കീസിനു കീഴ്പെടുത്തി. യൂറൊപ്പിന്റെ പടിഞ്ഞാറെഭാഗം റോമ്മായ്ക്കും കിഴക്കും വടക്കും കുസ്തന്തീനൊപോലിസിനും ആസിയാ അന്ത്യോഖിനും ആഫ്രിക്കാ ആലക്സന്ത്ര്യായിക്കുമായി തിരിച്ചു കൊടുത്തു. ഇവർ സ്വാതന്ത്ര്യാധികാരികളുമായിരുന്നു.

അതിനാൽ റോമ്മാപാപ്പായ്ക്കു തന്റെസ്വന്ത ഇടവകയായ പടിഞ്ഞാറല്ലാതെ നിഖ്യാസുന്നഹദൊസിനാൽ സ്വാതന്ത്ര്യാവകാശത്തൊടു കൂടെ അധികാരപ്പെടുത്തിയശെഷം പാത്രിയർക്കീസന്മാരുടെ മെലൊ അവരുടെ ഇടവകകൾമെലൊ യാതൊരു അധികാരവും അവകാശവും പണ്ടു തന്നെ ഉണ്ടായിരുന്നില്ല.

തുടരും

# മാമ്മൂദീസാ

ഇതു എല്ലാ ക്രിസ്ത്യാനി സഭകളിലും പ്രധാന കൂദാശകളിൽ ഒന്നാമതായി വിചാരിക്കപ്പെടുന്നു. മലങ്കരെ മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട നമ്മുടെസഭ ഓരൊകാലത്തു ഓരൊ ശാഖകൾക്കു ആധീനമായി വന്നിട്ടും ൟ കൂദാശയെക്കുറിച്ചു ഇതെവരെ തർക്കം ഉണ്ടാ

യിട്ടില്ല. ആദ്യം റോമ്മാ മതക്കാരും പിന്നെ അംഗ്ലീയാക്കാരും അനന്തരം നവീകരണവും കടശി ഡേവീഡും ഈ സഭയെ ഏറക്കുറെ ആക്രമിച്ചിട്ടും ശുദ്ധ മാമ്മോദീസാ ആവശ്യമില്ലെന്നൊ ആ കാൎയ്യത്തിൽ സുറിയാനിസഭ തെറ്റിപ്പോയി എന്നൊ ആക്ഷേപം ഉണ്ടായിട്ടില്ല. എന്നാൽ ഈ വൎത്തമാനകാലത്തു രക്ഷണീയസംഘം എന്ന പേരോടു കൂടി ഒരു വെട്ടുക്കിളിക്കൂട്ടം തെക്കെ ദിക്കിൽ വന്നിറങ്ങിയപ്പോൾ ക്രിസ്ത്യാനികൾക്കു സൎവ്വപ്രധാനമായിരിക്കുന്ന ജ്ഞാനസ്നാനം ഉപയോഗമില്ലാത്ത ഒരു കൎമ്മാചാരമാണെന്നു നമ്മുടെ ജനങ്ങളിൽ തന്നെ വിശ്വസിക്കുവാൻ ആളുണ്ടായിരിക്കുന്നതായി കേൾക്കുന്നതിൽ അത്യന്തം വ്യസനിക്കുന്നു.

കൂദാശ എന്നുവച്ചാൽ മനുഷ്യന്റെ രക്ഷയ്ക്കു ആവശ്യപ്പെട്ടവയായി നമ്മുടെ രക്ഷകൻ സഭയിൽ ഏൎപ്പെടുത്തിയിട്ടുള്ള അപ്രത്യക്ഷമായ നന്മകളുടെ പ്രത്യക്ഷമായ വിശുദ്ധ കൎമ്മങ്ങൾ ആകുന്നു. മാമ്മോദീസാ കൂദാശകളിൽ വച്ചു ഒന്നാമത്തേതും ആകുന്നു. ഇതിനാൽ നാം പിതാവായ ദൈവത്തിനു പുത്രന്മാരായി തീരുന്നു. പാപമോചനവും പരിശുദ്ധാത്മാവിന്റെ ദാനവും ദൈവപുത്രന്മാരുടെ സംഘത്തിൽ സംബന്ധവും ഇതു കൂടാതെ ഉണ്ടാകയില്ല.

രക്ഷണീയക്കാരുടെ സംസാരം ജ്ഞാനസ്നാനം സാക്ഷാൽരക്ഷയ്ക്കു ആവശ്യമായ വിശ്വാസത്തിന്റെ ഒരു അടയാളം മാത്രമാണെന്നും ജീവിപ്പിക്കുന്നതു ആത്മാവാകകൊണ്ടു രക്ഷയ്ക്കു ഈ അടയാളം അത്ര ആവശ്യമില്ലെന്നും ആണ.

അടയാളമായാലും അല്ലെങ്കിലും ഈ വിശുദ്ധ കൂദാശ ആവശ്യമില്ലെന്നു പറവാൻ ഭൂമിയിൽ ആൎക്കും അധികാരമില്ല. ഇതു മനുഷ്യരാൽ സ്ഥാപിക്കപ്പെട്ടതല്ല. ഇതു കേവലം ഒരു കൎമ്മാചാരവുമല്ല. ഇതു കൎത്താവിനാൽ തന്നെ സ്ഥാപിക്കപ്പെട്ടതാകുന്നു. നിരുപയോഗമായ ഒരു കൎമ്മാചാരം മാത്രമാണെന്നു പറയുന്ന പക്ഷം ഠരം അബദ്ധത്തിൽ ക്രിസ്ത്യാനിസഭയെ കുടുക്കിയ കുററം, രക്ഷണീയക്കാർ ആരെക്കുറിച്ചു പ്രസംഗിക്കുന്നുവൊ ആ കൎത്താവായ യേശുവിന്റെ മേൽ തന്നെ ആരോപിക്കേണ്ടി വരും. കൎത്താവു തന്റെ ശിഷ്യന്മാരൊടു പറഞ്ഞ അന്ത്യ ഗുണദോഷം നിങ്ങൾ ലോകമൊക്കയിലും പോയി സകല ജാതികളോടും പ്രസംഗിച്ചു പിതൃ പുത്ര പരിശുദ്ധാത്മാവിന്റെ നാമത്തിൽ അവരെ ജ്ഞാനസ്നാനപ്പെടുത്തുവിൻ എന്നായിരുന്നു. ഈ കല്പനയെ ഇന്നു ഭേദപ്പെടുത്താവുന്നവൻ ആരു?. ഇതിനെ ഇല്ലാതാക്കുവാൻ ഇന്നു വെളിപാടു കിട്ടിയതു ആൎക്കു?. രക്ഷണീയക്കാർ ലോകമൊക്കയിലും പോയി സുവിശേഷത്തെ പ്രസംഗിക്കുന്നതു ശരിതന്നെ. കൎത്താവിന്റെ അരകല്പനയെ ആചരിച്ചാൽ മതിയൊ?.

ഈ കല്പന ആത്മീകപ്രകാരമാക്കി വ്യാഖ്യാനിക്കപ്പെടുവാൻ തക്കതല്ല. കല്പനയെ കേട്ട അപ്പൊസ്തോലന്മാർ അക്ഷര പ്രകാരം അതിനെ ധരിക്കയും ആചരിക്കയും ചെയ്തിരിക്കുന്നു. പത്താം നാൾ ൩൦൦൦ ജനങ്ങളെ പത്രോസ വെള്ളംകൊണ്ടു ജ്ഞാനസ്നാനപ്പെടുത്തുന്നു. വിശ്വസിച്ചവർ അനുതപിച്ചതുകൊണ്ടൊ പാപം ഏറ്റുപറഞ്ഞതുകൊണ്ടൊ

മാംവത്തു ഒരു കോർ ധരിച്ചതു കൊണ്ടോ മതിയാകുമെന്നു പറവാൻ അപ്പൊസ്തോലക്കു ധൈയ്യമില്ല. ക്രിസ്തുവിൻെറ പടയാളികൾക്കു ഒരു കോറായിട്ടൊ ആയുധമായിട്ടൊ എന്തെങ്കിലുമാകട്ടെ ജ്ഞാനസ്നാനം കൎത്താവു ഏൎപ്പെടുത്തിയതു സാരമില്ലെന്നു വയ്ക്കാം. രക്ഷണീയസംഘത്തിൻെറ അടയാളമായി ഒരു കോർ ധരിക്കുന്നതും പാളത്താർ ധരിക്കുന്നതും രക്ഷയ്ക്കു ആവശ്യമാണെന്നാണ ഇവരുടെ വിചാരം.

പുറജാതികളുടെ അപ്പൊസ്തോലനായ പൌലൂസ വെളിപാടിനാൽ മനസ്സുതിരിഞ്ഞിട്ടും ക്രിസ്ത്യാനിസഭാവാതലിൽ പ്രവേശിക്കുവാൻ കുറച്ചു വെള്ളവും അതിനെ അനുഷ്ഠിക്കുവാൻ സാധുവായ അനനിയാസ എന്നൊരു ആചായ്യനും ആവശ്യമായിരുന്നു.

ഇതു എല്ലാം പോകട്ടെ. ക്രിസ്തുതന്നെ തൻെറ പിൻഗാമികളുടെ കണ്ടുപഠിത്വത്തിനായി മാമ്മൂദീസാ കൈക്കൊണ്ടുവല്ലൊ. മനുഷ്യരുടെ തലയിൽ ഭാരമുള്ള ചുമടുകളെ ചുമത്തുകയും തങ്ങളുടെ വിരലുകൾകൊണ്ടു പോലും അതിനെ തൊടാതിരിക്കയും ചെയ്യു പറിശന്മാരെയും ഉപാദ്ധ്യായന്മാരെയും പോലെയല്ല, മനുഷ്യർ വഹിക്കുവാൻ ആവശ്യപ്പെടുന്നതും അതിൽ അധികവും ഭാരം താൻതന്നെ എടുക്കുവാൻതയ്യാറാണെന്നു കൂടെ ഠരം പ്രവൃത്തിയാൽ കൎത്താവു നമ്മെ പഠിപ്പിച്ചു.

ജ്ഞാനസ്നാനം നിരുപയോഗമായ ഒരു കൎമ്മാചാരം മാത്രമൊ, അകമെയുള്ള വല്ല ആത്മീക പ്രവൃത്തിയുടെയും കേവലം അടയാളം മാത്രമൊ ആണെങ്കിൽ കൎത്താവു ഇങ്ങനെ ഒരു നുകം തൻെറപിൻഗാമികളുടെ മേൽ വയ്ക്കുമൊ?. ഇല്ല. ഇതു കേവലം ഒരു അടയാളം മാത്രമല്ല. നിരുപയോഗമായ ഒരു കൎമ്മാചാരവുമല്ല. "നിങ്ങൾവെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും ജനിക്കുന്നില്ലെങ്കിൽ നിങ്ങൾക്കു സ്വൎഗ്ഗരാജ്യത്തിലേക്കു പ്രവേശിക്കുവാൻ പാടില്ലന്നു സത്യമായിട്ടു സത്യമായിട്ടു ഞാൻ പറയുന്നു". (യോഹ- ൩- ൫) അപ്പോൾ മറുജനനത്തിൻെറ പ്രവൃത്തി ആത്മാവിന്മേൽ മാത്രമല്ല വെള്ളത്തിന്മേലും ആശ്രയിച്ചിരിക്കുന്നു എന്നു വരുന്നു. വെറും വെള്ളവും മറുജനനവും തമ്മിൽ എങ്ങനെ സംബന്ധമുണ്ടാകാമെന്നു തോന്നിയേക്കാം. "കാററുഅതിനു ഇഷ്ടമുള്ളടത്തു ഊതുന്നു. നീ അതിൻെറ ശബ്ദത്തെ കേൾക്കയും ചെയ്യുന്നു. എന്നാൽ അതു എവിടെനിന്നു വരുന്നുഎന്നും എവിടെക്കു പോകുന്നുഎന്നും നീ അറിയുന്നില്ല. ആത്മാവിൽനിന്നു ജനിച്ചവൻ ഇപ്രകാരമാകുന്നു". (൩-൮) കാററിൻെറ അനുഭവം നമുക്കു കാണ്മാൻ കഴിയുമെങ്കിലും കാററിനേയൊ അതിൻെറ പ്രവൃത്തിയേയൊ നമുക്കു കാണ്മാൻ പാടില്ലല്ലൊ. ഇതുപോലെ ദൈവം ആത്മാവിലും വെള്ളത്തിലും കൂടി നമ്മെ മറുജനനം ജനിപ്പിക്കുവാൻ ഒരു ശക്തി കൊടുത്തിട്ടുണ്ടു. അതിൻെറ അനുഭവം നമുക്കു അറികയും ചെയ്യാം. എന്നാലും വെള്ളത്തിൽ ആത്മാവിൻെറ പ്രവൃത്തി എന്താണെന്നു നമുക്കു കാണ്മാൻ പാടില്ലന്നെ ഉള്ളു. അതു ദൈവത്തിൻെറ രഹസ്യമാകുന്നു. പരിശുദ്ധാത്മാവും ജ്ഞാനസ്നാനവെള്ളവും കൂടി മനുഷ്യനിൽ ചെയ്യുന്ന പ്രവൃത്തിയെ ഒരു പുതിയ ജനനമായി കൎത്താവു വ്യാഖ്യാനിച്ചിരിക്കുന്നതിനെ

മാത്രം ആലോചിച്ചാൽ ജ്ഞാനസ്നാനത്തെ പുറമെയുള്ള ഒരു വെറും അടയാളമായി വിചാരിക്കുവാൻ പാടില്ലെന്നു തെളിയും. "വീണ്ടും ജനനമാകുന്ന സ്നാനത്താലും ശുദ്ധ റൂഹായുടെ പുതുക്കത്താലും താൻ നമ്മെ ജനിപ്പിച്ചു" എന്നുമുണ്ടല്ലൊ. (തീത്തോസ ൩- ൫)

പിന്നെയും ജ്ഞാനസ്നാനത്താൽ പാപമോചനം പ്രാപിക്കുന്നു. "നീ എഴുന്നേററു ജ്ഞാനസ്നാനപ്പെട്ടു നിൻെറ പാപങ്ങളെ കഴുകികളക" എന്നാണല്ലൊ പൌലൂസിനോടു കല്പിച്ചതു. (നടപ്പ- ൨൨- ൧൬) പൌലൂസ കൎത്താവിൽ വിശ്വസിച്ചു അനുതപിച്ചു. എങ്കിലും പാപമോചനം പ്രാപിച്ചതു മാമ്മോദീസാ കൈക്കൊണ്ടപ്പോൾ മാത്രമായിരുന്നു.

"ജ്ഞാനസ്നാനം ജഡത്തിൻെറ അഴുക്കിനെ കളയുന്നതെന്നല്ല, ദൈവത്തോടുള്ള നല്ല മനസ്സാക്ഷിയുടെ ഉത്തരമായി യേശുക്രിസ്തുവിൻെറ ഉയിൎപ്പിനാൽ ഇപ്പോൾ നമ്മെയും രക്ഷിക്കുന്നു" (൧ പത്രോ ൩. ൨൧) ഇതിൽനിന്നു ജ്ഞാനസ്നാനം കേവലം ഒരു കല്പനയൊ ഒരു അടയാളമൊ മാത്രമല്ല, രക്ഷിക്കുന്ന ഒരു പ്രവൃത്തിയാകുന്നു എന്നു പ്രത്യക്ഷപ്പെടുന്നു.

"നിങ്ങൾ വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും ജനിക്കുന്നില്ലെങ്കിൽ സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല" എന്നു കൎത്താവു സത്യമായിട്ടു സത്യമായിട്ടു കല്പിച്ച ഉപദേശത്തിൽനിന്നു ഒരുകാൎയ്യം പ്രത്യക്ഷമാകുന്നു. വീണ്ടുംജനനം കേവലം ആത്മാവിൽനിന്നു മാത്രമൊ വെള്ളത്തിൽ നിന്നു മാത്രമൊ ഉണ്ടാകയില്ല. രണ്ടുംകൂടി വേണം. അകമെയുള്ള ശുദ്ധത കൂടാതെ നാമമാത്രമായി ജ്ഞാനസ്നാനം കൈക്കൊണ്ടതുകൊണ്ടു പ്രയോജനമില്ല. ജലത്തിൽനിന്നുള്ള ജ്ഞാനസ്നാനംകൈക്കൊള്ളാതെ കേവലം വിശ്വാസത്തിൽ മാത്രവും വീണ്ടും ജനിക്കയില്ല. കൎത്താവു നമ്മുടെ വീണ്ടും ജനനത്തിനു രണ്ടിനേയും കൂട്ടി ബന്ധിച്ചിരിക്കുന്നു. നമ്മുടെ പുറമെയുള്ള പ്രവൃത്തിയും ആത്മാവിൻെറ അകമെയുള്ള പ്രവൃത്തിയും കൂടെ യോജിച്ചാൽ മാത്രമെ നാം വീണ്ടും ജനിക്കുന്നൊള്ളു. പുറമെയുള്ളതു കൂടാതെ അകമെയുള്ളതു തനിച്ചും അകമെയുള്ളതു കൂടാതെ പുറമെയുള്ളതു തനിച്ചും മതിയാകയില്ല. ഈലോകത്തിൽ ജീവിപ്പാൻ ജനനം ആവശ്യമാണല്ലൊ. അതു ഒരിക്കൽ മാത്രം മതിയാകും താനും. അപ്രകാരം തന്നെ ആത്മാവിൽ ജീവിപ്പാനും ഒരു ജനനം വേണം. അതു വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും കൂടെയാകുന്നു. ഈ ജനനം ഒരിക്കൽമാത്രം മതിയാകും. എന്നാൽ ജനിച്ചവൻ മരിക്കും. ശിശുക്കളും മരിക്കും, ഇപ്രകാരം ആത്മാവിൽ ജനിച്ചവനും ആത്മാവിൽ മരണംവരാം. അവൻ പാപംചെയ്തുപോകാം. ഡേവീഡു പഠിപ്പിച്ചതുപോലെ അവൻ ഒരിക്കലും പാപം ചെയ്വാൻ ഇടവരാത്തവനല്ല. പാപം ചെയ്യുമ്പോൾ അവൻെറ സ്ഥിതി വളരെ അരിഷ്ടതയിൽ ആയിരിക്കയും ചെയ്യും. ഒരിക്കൽ ജനിച്ചവനു പിന്നീടു ജനനമില്ലാത്തതുപോലെ വെള്ളത്തിൽ നിന്നും ആത്മാവിൽനിന്നുമുള്ള ജനനം അവനു പിന്നീടു അവശ്യമില്ല. അവൻ പ്രാപിച്ച ആത്മാവിനെ പുതുക്കിയാൽ മാത്രം മതി. ബെത്തശെബായോടുകൂടെ വ്യഭിചാരം ചെയ്ത പാപത്തിൽ അകപ്പെട്ടശേഷം ദാവീദു പറയുന്നതു "നി

ന്റെ റൂഹായെ എന്റെ ഉള്ളിൽ നീ പുതുതാക്കണമെ" എന്നാകുന്നു.

മേല്പറഞ്ഞ സംഗതികളെകൊണ്ടു തെളിയുന്നതു എന്തെന്നാൽ:— രക്ഷയ്ക്കു വെള്ളത്തിൽനിന്നുള്ള മാമ്മോദീസാ അത്യാവശ്യമാകുന്നു. അതു ഒരു വെറും അടയാളമൊ കർമ്മാചാരമൊ അല്ല, പുത്രസ്വീകാരവും പാപമോചനവും വീണ്ടും ജനനവും പ്രാപിപ്പാനുള്ള ഒരു മാർഗ്ഗമാകുന്നു. ജ്ഞാനസ്നാനപ്പെടാത്തവർ എത്രനീതിയിൽ ജീവിച്ചാലും ആത്മാവിൽ ജനിച്ചിട്ടില്ല. അവർ ഇപ്പൊഴും ഗർഭപാത്രമാകുന്ന അന്ധകാര മുറിയിൽ ഇരിക്കുന്നതെ ഉള്ളു. ആ സ്ഥിതിയിൽ തന്നെ അവർ മേലും ഇരിക്കുന്നതായാൽ അവരുടെ അവസാനം ചത്തു പ്രസവിച്ച ഒരു ശിശുവിന്റെ സ്ഥിതിയിൽ ആയിരിക്കും.

അതിനാൽ പ്രിയ സുറിയാനിസഹോദരന്മാരെ, ക്രിസ്തുവിന്റെ നാമം പറഞ്ഞു നിങ്ങളെ വഞ്ചിപ്പാൻ വന്നിരിക്കുന്ന ഈ രക്ഷണീയ സംഘത്തെ സൂക്ഷിച്ചുകൊൾവിൻ. അവർ നിങ്ങളെ വഞ്ചിപ്പാൻ നിങ്ങൾ സമ്മതിക്കരുതു. ജ്ഞാനസ്നാനത്തിന്റെ ആവശ്യകതയെ നിരാകരിക്കുന്ന ഇവർ തന്നെ ജ്ഞാനസ്നാനം കൈക്കൊണ്ടിട്ടില്ലന്നു തീർച്ചയാണല്ലൊ. അവർ വീണ്ടും ജനിച്ചിട്ടില്ല. വെള്ളത്തിൽനിന്നും ആത്മാവിൽ നിന്നും ജനിക്കാത്തവർ സ്വർഗ്ഗരാജ്യത്തിലെക്കു പ്രവെശിക്കയില്ലന്നു കല്പിച്ച കർത്താവു വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും കൂടിയുള്ള ജനനത്തെനിഷെധിക്കുന്ന ഇവരെ സ്വർഗ്ഗരാജ്യത്തിലെക്കു കൈക്കൊള്ളുകയില്ല. ഇവരെ ആശ്രയിക്കുന്നതിനാൽ നിങ്ങളും അവരൊടു കൂടി നശിച്ചുപൊകും. ഇവർ ക്രിസ്തുവിനുവെണ്ടി ബുദ്ധിമുട്ടു സഹിക്കുന്നുവല്ലൊ കർത്താവിനെ പ്രസംഗിക്കുന്നുവല്ലൊ ഇവരുടെ വചനം മധുരമാണല്ലൊ എന്നിങ്ങനെ നിങ്ങൾക്കു തോന്നിയെക്കാം. പ്രിയമുള്ളവരെ, അതുകൊണ്ടു ഒരുപ്രയൊജനവും ഇല്ല. "കർത്താവെ കർത്താവെ എന്നു പറയുന്നവർ എല്ലാം സ്വർഗ്ഗരാജ്യത്തിലെക്കു കടക്കയില്ല. സ്വർഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനത്രെ". (മത്തായി ൭- ൨൧) കർത്താവിന്റെ ഇഷ്ടത്തെ മാറുപാടായി വ്യാഖ്യാനിച്ചുംകൊണ്ടു തന്റെനാമം ഘോഷിക്കുന്നവർക്കുള്ള അനുഭവം ഇപ്രകാരമാകുന്നു. "ആ നാളുകളിൽ പലരും എന്നൊടു കർത്താവെ കർത്താവെ ഞങ്ങൾ നിന്റെ നാമത്തിൽ ദീർഘദർശനം പറകയും നിന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കുകയും നിന്റെ നാമത്തിൽ വളരെ അത്ഭുതങ്ങളെ ചെയ്കയും ചെയ്തിട്ടില്ലയൊ എന്നു പറയും. അപ്പൊൾ ഞാൻ ഒരു നാളും നിങ്ങളെ അറിഞ്ഞിട്ടില്ല. അക്രമം പ്രവൃത്തിക്കുന്നവരെ എങ്കൽ നിന്നു പോകുവിൻ എന്നു ഞാൻ അവരൊടു തീർത്തു പറയും" (മത്താ-൭-൨൨,൨൩)

രംഗക പ്രസംഗികൾക്കുണ്ടാകുന്ന അനുഭവം ഇപ്രകാരമായിരിക്കുമെന്നൊർത്തു നിങ്ങളെതന്നെ സൂക്ഷിച്ചുകൊള്ളുവീൻ വെള്ളത്തിൽനിന്നുകൂടിജനിക്കണമെന്നു സത്യസ്വരൂപിയായനമ്മുടെകർത്താവു "സത്യമായിട്ടുസത്യമായിട്ടു" പറയുന്നു. ഞങ്ങളും "സത്യമായിട്ടുസത്യമായിട്ടു" വിശ്വസിക്കുന്നു. രക്ഷണീയക്കാരൊ കർത്താവിനെ അസത്യവാനാക്കുന്നു.

..........................................

## —മാതൃസഭയെ നിന്ദിക്കുന്ന വിദ്യാൎത്ഥികൾക്കും അദ്ധ്യാപകന്മാൎക്കും (മറ്റെല്ലാവൎക്കും)

കഴിഞ്ഞ ഒരു പത്രികയിൽ എടനാടൻ എന്ന ലേഖകൻ ചില വിദ്യാൎത്ഥികളോടു ചെയ്തിരുന്ന ഒരു രസകരമായ അപേക്ഷയെ വായിപ്പാൻ എനിക്കും ഇടയായി. എന്നാൽ പൊതുവെ അദ്ധ്യാപകാദ്ധ്യായികളോടും മറ്റും എനിക്കും ചിലതു പറവാൻ ഉള്ളതിനാൽ അതിലേക്കു പത്രസ്ഥലം അനുവദിച്ചുതന്ന പത്രാധിപരവൎകൾക്കു എന്റെ വന്ദനം.

കൎത്താവീശോമിശിഹായിൽ സ്നേഹിക്കപ്പെട്ടിരിക്കുന്ന എന്റെ മാന്യ സഹോദരന്മാരെ. അറിവിലും വയസ്സിലും ഒരുപോലെ ബാലനായിരിക്കുന്ന നിങ്ങളുടെ സഹോദരൻ യാക്കോബായ കൊച്ചന്റെ അളവററ ആന്തര സ്നേഹത്തിൽ നിന്നുളവായി ഈ പത്രമുഖേന കൊണ്ടുവരുന്ന അപേക്ഷകത്തിനെ നിങ്ങൾ ഓരോരുത്തരും മനസ്സിരുത്തി വായിക്കണമെന്നു മുന്നമെ ഞാൻ അപേക്ഷിക്കുന്നു. എന്നാൽ വലിയ പരീക്ഷകൾ ഒന്നും പാസ്സായിട്ടില്ലാത്ത സ്ഥിതിക്കും, പരിഷ്ക്കാരചിഹ്നമായ അൎദ്ധക്ഷൌരവും, ആഫ്കോട്ടും, വട്ടതൊപ്പിയും, പൊടിസഞ്ചിയും, എനിക്കില്ലാത്തതു കൊണ്ടും എനിക്കു മുഖപരിചയമുള്ള സഹോദരങ്ങൾ എന്റെ ഈ അഭിപ്രായത്തെ എത്രത്തോളം വിലമതിക്കുമെന്നു ഒരു വലിയ ശങ്ക എനിക്കുണ്ടെങ്കിലും, ഈ കാൎയ്യത്തിൽ അവൎതങ്ങളുടെ മുൻവിധി നീക്കിവച്ചുംവച്ചുതന്നെ വായിക്കുമെന്നു പൂൎണ്ണമായി വിശ്വസിച്ചും കൊണ്ടിതാ ഞാൻ എന്റെ പേനായെ എടുക്കുന്നു.

പ്രിയരെ! രക്ഷ, മോക്ഷം, സ്വൎഗ്ഗം, സായൂജ്യം, എന്നിങ്ങനെ പലതര നാമങ്ങളോടു കൂടിയതെങ്കിലും ഒന്നായിരിക്കുന്ന ഒരു നിത്യജീവപദവിയെ അവകാശപ്പെടുത്തേണ്ടതിനായിട്ടാണല്ലൊ മാനുഷ്യമക്കളായി ഇന്നു ഈ പ്രപഞ്ചത്തിൽ കാണുന്ന ഏവരും അവരവരുടെ മതാചാരപ്രകാരമുള്ള ഓരോ കൎമ്മങ്ങൾ അനുഷ്ഠിക്കുന്നതും അതിനുവേണ്ടി ഓരോ അതിസാഹസങ്ങൾ ചെയ്തുവരികയും ചെയ്യുന്നതു. ഇപ്രകാരംതന്നെ ക്രിസ്തുധൎമ്മത്തിലുൾപ്പെട്ട നാം ഓരോരുത്തരും പ്രയാസപ്പെടുന്നതും വരുവാനിരിക്കുന്ന ആ പരമ സ്വസ്ഥതയിൽ തന്റെ പതിനായിരം വിശുദ്ധിമാന്മാരോടു കൂടെ ഒലിവുതൈകൾ എന്നപോലെ തന്റെ മേശക്കു ചുറ്റും നിന്നുംകൊണ്ടു നിത്യംഹല്ലേലുയ്യാ പാടി സ്തുതിക്കാനാണെന്നുള്ളതും അല്പവും ഇല്ലാത്ത ഒരു സംഗതിയാണല്ലൊ. വിശുദ്ധിമാനായ ദാവീദു പോലും തനിക്കു വല്ല വിധത്തിലും ഒരു വാതിൽ കാവല്ക്കാരന്റെ ഉദ്യോഗത്തിനെങ്കിലും നീട്ടു കിട്ടിയാൽ മതിയായിരുന്നു എന്നു ആഗ്രഹിച്ച ഈ പരമാനന്ദ സ്ഥലത്തു വല്ല വിധേനയും ചെന്നെത്തപ്പെടണമെന്നുള്ള ആഭ്യന്തരമായ അതിവാഞ്ഛയിൻ പേരിലത്രെ നമ്മിൽനിന്നു പലകാലങ്ങളിലായി അതിദുസ്സഹമായ പലതര മരണങ്ങൾ ഏറ്റു നമ്മുടെ പൂൎവ്വപിതാക്കന്മാർ ഓരോരുത്തരും

അവരവരുടെ കാലങ്ങളെ അവസാനിപ്പിച്ചതു എന്നുള്ളതിനു അവരുടെ ചരിത്രങ്ങൾ ഇന്നും നമുക്കു ഒരു അനുഭവസാക്ഷിയായിരിക്കുന്നു. ഇപ്രകാരം സർവ്വ സൌഭാഗ്യാദികളോടുകൂടിയിരിക്കുന്ന ഈ വിശുദ്ധ സ്ഥലം ഒരുവൻ അവകാശമാക്കണമെങ്കിൽ അവൻ ഒരടിസ്ഥാനത്തിന്മേൽ നിന്നുകൊണ്ടു പണിയെണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അടിസ്ഥാനമില്ലാത്തതൊന്നും ശാശ്വതമായിട്ടുള്ളതല്ലെന്നു വേദോക്തവുമുണ്ടു. എന്നാൽ നമ്മുടെ പൂർവ്വപിതാക്കന്മാർ എല്ലാവരും ഏതു അടിസ്ഥാനത്തിന്മേൽ നിന്നുകൊണ്ടു പണിതവരാണെന്നും ഏതു വിശ്വാസനിരയിൽ കൂടി ഓടീട്ടുള്ളവരാണെന്നും നമുക്കു ഒന്നു പര്യാലോചിക്കാം. ഹാ. സൂക്ഷ്മദർശിയായ ഒരുവൻ മുൻവിധി കൂടാതെ നിഷ്പക്ഷമാകുന്ന കുഴൽകണ്ണാടിയിൽ കൂടി നൊക്കുന്നു എങ്കിൽ നമ്മിൽ നിന്നു വാങ്ങിപ്പോയവരായ നമ്മുടെ പൂർവ്വപിതാക്കന്മാർ ഓരോരുത്തരും നമ്മുടെ കർത്താവിന്റെ വികാരിയും ശ്ലീഹന്മാരുടെ തലവനുമായ പത്രോസാകുന്ന പാറയെ അടിസ്ഥാനമാക്കികൊണ്ടു മാതൃസഭയുടെ കാതലായ വിശ്വാസമാകുന്ന യാക്കോബായ വിശ്വാസനിരയിൽ കൂടി ഓടീട്ടുള്ളവരാണെന്നു എത്രയും വ്യക്തമായി കാണാവുന്നതാണ. എന്നാലൊ പ്രിയരെ പിന്തുടർച്ചാവകാശപ്രകാരമെങ്കിലും ആ നിരയിൽ വന്നെത്തേണ്ടവരായ നാം ഓരോരുത്തരും ഈ പത്തൊൻപതാം നൂററാണ്ടിൽ വന്നപ്പൊൾ അടിസ്ഥാനമാകുന്ന പാറമേൽ നിന്നു തെററിയവരായും കപ്പിത്താനില്ലാത്ത കപ്പലിൽ കയറി ദുരുപദേശങ്ങളാകുന്ന തിരമാലകളിൽ അകപ്പെട്ടിട്ടു തരം നോക്കി ആട്ടിൻകുട്ടികളുടെ വേഷത്തിൽ പുറപ്പെട്ടിരിക്കുന്ന ബുഭുക്ഷയുള്ള ഓനായ്ക്കളിൻപുറകെ, രക്ഷ രക്ഷ എന്ന് ആർത്ത അട്ടഹാസിച്ചുംകൊണ്ടു പാഞ്ഞെത്തുന്നതിനെയും സത്യസഭയാകുന്ന സത്യദ്രാക്ഷാലതയിൽ നിന്നുണ്ടായ സത്യദ്രാക്ഷാരസമാകുന്ന സത്യസാരൊപദെശങ്ങളെ ഛർദ്ദിച്ചുംവച്ച് കാട്ടുമുന്തിരിരസമാകുന്ന ദുരുപദെശങ്ങളെ അമൃതുപൊലെ പാനംചെയ്തുകൊണ്ടു ആമാതാമഹിയുടെ പേരിൽ വൃഥാ ദോഷാരൊപണം ചെയ്യുന്നതിനെയും അവൾ കണ്ടിട്ടു ഏശായദീർഘദർശി ഇസ്രായെൽ ജനങ്ങളെക്കുറിച്ചു വിലാപിച്ച ഗീതത്തിനുതന്നെ അവൾ നമ്മെ ഓരൊരുത്തരെയുംപററി നെടുവീർപ്പിട്ടു വിലാപിക്കുന്നതു "ഞാൻ പൈതങ്ങളെ രക്ഷിച്ചുവളർത്തി എന്നാൽ അവർ ഇനിക്കുവിരോധമായി മത്സരിച്ചിരിക്കുന്നു. കാള തന്റെ ഉടയവനെയും കഴുത തന്റെ യജമാനന്റെ പുൽക്കൂടിനെയും അറിയുന്നു. എന്നാൽ എന്റെ ജനം അറിയുന്നില്ല". പ്രിയരെ, ഇവളുടെ ഈ വിലാപം സ്വീകാരയോഗ്യമായിട്ടുള്ളതാണെങ്കിൽ നാം അവളെ തിരസ്കരിച്ചുംവച്ചുപോയിരിക്കുന്നതു എന്മാത്രം പരിതപിക്കപ്പെടത്തക്ക ഒരുസംഗതിയാണെന്നു നമുക്കു പിന്നാലെ ഒന്നു പര്യാലൊചിക്കാം.

(തുടരും)

എന്ന് സക്കീട്ടിൽ പ്രൈവററ് സിക്രട്ടേറി
യാക്കോബായ കൊച്ചൻ.

## മരണാനന്തരാവസ്ഥ. (തുടൎച്ച)

ഇനി ആലോചിപ്പാനുള്ളതു മരണശേഷം ഏതുതരം പാപങ്ങൾക്കാണ ജീവികളുടെ പ്രാൎത്ഥനമൂലം മോചനം ഉണ്ടാകുന്നതെന്നാകുന്നു.

പുരാണ കുൎബ്ബാന തക്സാകൾ (സുറിയാനിക്കാരുടേതു മാത്രമല്ല, കിഴക്കിന്നടുത്ത ഏതു ശാഖക്കാരുടെയും പടിഞ്ഞാറുകാരുടെയുംതന്നെ) പരിശോധിച്ചാൽ ഇവർ അപേക്ഷിക്കുന്നതു വിശ്വാസികളായ മരിച്ചവൎക്കു വേണ്ടിയാണെന്നു കാണാം. പൂൎവ്വസഭാപിതാക്കളുടെ കൃതികളെ വായിച്ചാലും ഇതോടു അനുരൂപമായ അഭിപ്രായങ്ങൾ കാണ്മാനുണ്ടു. അവ ഏറക്കുറെ മുമ്പിൽ പറഞ്ഞുപോയിട്ടുള്ളതുകൊണ്ടു ആവൎത്തിക്കുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ ക്രിസ്തുവിൽ വിശ്വസിച്ചു അനുതാപത്തോടു കൂടെ മരിച്ചുപോയ ക്രിസ്ത്യാനികൾക്കു വേണ്ടി മാത്രമാണ നാം പ്രാൎത്ഥിക്കുന്നതു. ദൈവഭയം അശേഷം ഇല്ലാതെ ജീവിക്കയും അനുതാപം കൂടാതെ മരിക്കയും ചെയ്യു ദുഷ്ടന്മാൎക്കു പ്രാൎത്ഥനകൊണ്ടു ഒരുപ്രയോജനവും വരികയില്ല. അനുതാപത്തോടു കൂടെ മരിച്ചവൎക്കു ഇതുകൊണ്ടാവശ്യമില്ലന്നു വിചാരിച്ചുപോകരുതു. മുമ്പിൽ ഇതിന്നു കാരണങ്ങൾ പറഞ്ഞിട്ടുമുണ്ടു. മരണം മുതൽ ന്യായവിധിവരെ ആത്മാക്കൾ ശുദ്ധതയിൽ വൎദ്ധനവു പ്രാപിക്കുന്നു എന്നും ശുദ്ധീകരണവേല മരണാനന്തരം നടന്നുകൊണ്ടിരിക്കുന്നു എന്നും രേഖാ മൂലം മുൻലക്കങ്ങളിൽ കാണിച്ചിട്ടുണ്ടല്ലൊ. എന്നു മാത്രവുമല്ല, കളപ്പുരയിൽ ഭക്ഷണ സാധനങ്ങൾ ധാരാളം ശേഖരിച്ചു വച്ചിട്ടുള്ളവനും ദരിദ്രനും ഒന്നു പോലെ „ഞങ്ങളുടെ ദിവസത്തിയുടെ അപ്പം ഇന്നും ഞങ്ങൾക്കു തരെണമെ" എന്നു പ്രാൎത്ഥിപ്പാൻ കടപ്പെട്ടിരിക്കുന്നുവല്ലൊ. അതു പോലെ അനുതാപത്തിൽ മരിച്ച സഹോദരനും ജീവിച്ചിരിക്കുന്ന സഹോദരനും നമ്മുടെ പ്രാൎത്ഥന ആവശ്യവും പ്രയോജനകരവും ആണ.

മരണശേഷം ശുദ്ധീകരണം ഉണ്ടെന്നു പറഞ്ഞ അഭിപ്രായത്താൽ റോമ്മാക്കാരുടെ ബെസ്സുക്കാനാ ഉപദേശത്തെ പിന്താങ്ങുന്നു എന്നുവിചാരിക്കരുത്. രണ്ടുംരണ്ടാണ. ബെസ്സുക്കാനായെക്കുറിച്ചു അവർ പറയുന്നതു അഗ്നിമൂലം ശിക്ഷിച്ചു പാപം ക്ഷമിക്കുന്നു എന്നും ന്യായവിധിക്കു മുമ്പു ശിക്ഷാരക്ഷകൾ പ്രാപിക്കുന്നു എന്നുമാണ. ഇതു അങ്ങനെയല്ല, വിശ്വാസികളായ മരിച്ചവർ മറ്റുള്ളവരുടെ പ്രാൎത്ഥനയാൽ ദൈവത്തിന്റെ കൃപമൂലം ശുദ്ധീകരണംപ്രാപിക്കുന്നു എന്നാകുന്നു.

ഇതിനെ സംബന്ധിച്ചു ഒരു പ്രസിദ്ധപ്പെട്ട ലൂതറൻ പ്രൊത്തസ്റ്റാന്തുകാരൻ ഇപ്രകാരം എഴുതിയിരിക്കുന്നു: „ഒരു ആത്മാവിനും പൂൎണ്ണതയെ പ്രാപിച്ചുംകൊണ്ടു ഈ ലോകത്തിൽനിന്നു പിരിവാൻ കഴിയാത്തതിനാൽ മരണാനന്തരാവസ്ഥ ആത്മാക്കളെ ന്യായവിധിയിലേക്കു ഒരുക്കുന്ന ഒരു അഭിവൃദ്ധിയുടെയും ശുദ്ധീകരണത്തിന്റെയും സ്ഥിതിയാണെന്നു വിചാരിക്കപ്പെടണം. ബെസ്സുക്കാനാ എന്ന റോമ്മാ ഉപദേശത്തിൽ വ്യാജവും അസംബന്ധവുമായ അനേകം കൂട്ടികെട്ടിയിരി

ക്കുന്നതിനാൽ നിഷേധയോഗ്യമാകുന്നു എങ്കിലും മദ്ധ്യാവസ്ഥ (അതായതു മരണശേഷമുള്ള അവസ്ഥ) ആത്മാക്കളെ ശുദ്ധീകരിക്കുവാൻനിശ്ചയിച്ചിരിക്കുന്ന ഒരു ശുദ്ധീകരസ്ഥലമാണന്നുള്ള സത്യം അതിൽ അടങ്ങിയിട്ടുണ്ടു". (ഡാക്തർ മാട്ടൻസൻ)

മേല്പറഞ്ഞപ്രകാരം അനുതാപത്തിൽ മരിച്ചവരുടെ പാപമോചനത്തിനു വേണ്ടിയാണ നാം പ്രാർത്ഥിക്കുന്നതെങ്കിലും, മരിച്ച ആളിന്റെ അനുതാപത്തെയൊ തിന്മയേയൊ കുറിച്ചു വിധിപ്പാൻ ജീവികളായ നാം പ്രാപ്തന്മാരല്ല. ദൈവം ഹൃദയത്തെ നോക്കി വിധിക്കുന്നു. നാമൊ പുറമെയുള്ള നടപടി മാത്രം കണ്ടു വിധിക്കുന്നു. ഇസ്രായേൽമുഴുവൻ ബാലിന്റെ പിന്നാലെ ചെന്നു പോയി എന്നു ഏലിയായിക്കു തോന്നിയെങ്കിലും ബാലിനു മുട്ടുകുത്താത്ത ഏഴായിരം പേരെ യഹോവാ കണ്ടുപിടിച്ചല്ലൊ. അതിനാൽ സഭയുടെ ചട്ടമനുസരിച്ചു കുമ്പസാരം കൂദാശകൾമുതലായ വിശുദ്ധകർമ്മങ്ങളെ കൈക്കൊണ്ടു പുറമെയുള്ള അനുതാപത്തോടെ മരിക്കുന്നവരുടെ ഹൃദയം എങ്ങനെയിരുന്നാലും നമുക്കു അവരെക്കുറിച്ചു വിചാരിക്കാവുന്നതും വിശ്വസിക്കാവുന്നതും വിശ്വാസികളായ മരിച്ചവർ എന്നാണല്ലൊ. അതിനാൽ മരിച്ചവർക്കുവേണ്ടി പൊതുവിൽ പ്രാർത്ഥിക്കുന്നതും പ്രാർത്ഥിപ്പിക്കുന്നതും ആവശ്യവും മുറയും ആകുന്നു.

൪-ാം നൂററാണ്ടിൽ ഈ ഉപദേശത്തെ സെബസ്റ്റിയുടെ ഈറിയുസ എന്നൊരാൾ ആക്ഷേപിക്കയുണ്ടായി. ശുദ്ധ എപ്പിപ്പാനിയൂസും ആഗസ്തീനോസും ഇവനെ കഠിനമായി ശാസിക്കുന്നു. ഈറിയൂസിന്റെ ആക്ഷേപം മാത്രം വായിച്ചാൽ ആകാലത്തു എല്ലാവക കഠിന പാപങ്ങളിലും മരിച്ചവർക്കു വേണ്ടി പ്രാർത്ഥിക്കാമെന്നു വിചാരിച്ചിരുന്നു എന്നു തോന്നാം. എന്നാൽ അവനെ ആക്ഷേപിച്ചിരിക്കുന്ന മേല്പറഞ്ഞ സഭാപിതാക്കളുടെ അഭിപ്രായം വിശ്വാസികളായ മരിച്ചവർക്കുവേണ്ടി മാത്രം പ്രാർത്ഥിച്ചു വരുന്നു എന്നാണ.

ശുദ്ധ കുപ്രിയാനോസ ഒരു ചരിത്രം എഴുതിയിരിക്കുന്നതും ഇതോടു സംബന്ധിക്കുന്നതാണ. അദ്ദേഹത്തിന്റെ കാലത്തു ബലിപീഠത്തിങ്കൽ നിത്യശുശ്രൂഷക്കായി പ്രതിഷ്ഠിക്കപ്പെട്ട പട്ടക്കാരിൽ ആരും ലൌകീക ജോലിയിൽ പ്രവേശിക്കരുതെന്നു നിർബന്ധമായ ഒരു ചട്ടം ഉണ്ടായിരുന്നു. ഇതിനെ അറിഞ്ഞിരുന്ന ഒരു ക്രിസ്ത്യാനി മരണസമയം തന്റെ സ്വത്തുക്കളെ കുട്ടികൾക്കുവേണ്ടി അന്വെഷിക്കുന്നതിനു ഒരുപട്ടക്കാരനെ നടത്തക്കാരനായി മരണപത്രത്തിൽ നിയോഗിച്ചിരുന്നു. ഇവൻമരിച്ചു ശേഷം മരണ പത്രം കണ്ടപ്പോൾ സഭാനിയമങ്ങൾക്കു അറിവോടുകൂടി ഒരു ഭേദം വരുത്തണമെന്നു നിശ്ചയിച്ചു ഇങ്ങനെ ഉയിൽപത്രം എഴുതിയതുകൊണ്ടു ആ മനുഷ്യന്റെ ആത്മാവിനുവേണ്ടി പള്ളികളിൽ പ്രാർത്ഥനയും കുർബ്ബാനയും കഴിച്ചു പോകരുതെന്നു ആജ്ഞാപിച്ചു പോലും. മനപ്പൂർവ്വമായ പാപങ്ങളിൽ മരിക്കുന്നവർക്കു പ്രാർത്ഥന നിഷ്പ്രയോജനമാണെന്നു സഭ വിചാരിച്ചിരുന്നു എന്നു ഇതുകൊണ്ടു തെളിയുന്നു.

## സുറിയാനി ഭാഷാ ചരിത്ര സംക്ഷേപം.

ഈ പേരിൽ ഒരു പുതിയ പുസ്തകത്തിന്റെ വിവരം ഇടവകപത്രികയിൽനിന്ന വായിച്ചു കാണാവുന്നതാണ. സുറിയാനിഭാഷയെക്കുറിച്ചു പത്രികയുടെ ഒന്നാം പുസ്തകത്തിൽ ഒരു പ്രസംഗത്തിൽ ഈ ഭാഷ സൃഷ്ടിപ്പുമുതൽ ഉള്ള മൂലഭാഷയാണന്ന ചില മതിയായ ന്യായങ്ങളോടുകൂടെ പ്രതിപാദിച്ചിട്ടുണ്ടായിരുന്നു. അഥവാ അത്രയും പഴക്കം ഇല്ലന്നുവച്ചാലും സുറിയാനി ക്രിസ്തുവിന്റെ സംസാരഭാഷയും തന്റെ ജനനത്തിനു അനേകം മുമ്പു കൽദായ നാട്ടിൽ നടപ്പുണ്ടായിരുന്നതും ആണെന്നുള്ളതിനു തർക്കമില്ല. ലോകത്തിൽ ഉണ്ടായിട്ടുള്ള പ്രാചീന മഹാരാജ്യങ്ങളിൽ ഒന്നായിരുന്ന ബാബേലിലെ ഭാഷയും കൽദായയായിരുന്നതിനാൽ ഈഭാഷ സംസാരിച്ചുവന്നവർ ഒരിക്കൽ ലോകത്തിലെ നാനാജാതികളെ അടക്കി ഭരിച്ചിരുന്ന എന്നും രാജഭാഷയായിരുന്ന എന്നും കൂടെ ഒരു മഹത്വം ഇതിനുണ്ടു.

എന്നാൽ ഇപ്പൊഴൊ സുറിയാനിക്കാരും പൂർവ്വസഭകളിൽ ചില അപ്രസിദ്ധ ശാഖകളും കേവലം ദൈവാരാധനയ്ക്കു മാത്രം ഉപയോഗിച്ചു വരുന്നതുകൊണ്ടു ഇതിനു പ്രചാരം ഇല്ലാതിരിക്കുന്നു. ഇതിനെ ഉപയോഗിക്കുന്നവരും മതസംബന്ധമായ കർമ്മങ്ങളുടെ ആവശ്യത്തിനു മാത്രം അഭ്യസിച്ചു വരുന്നതുകൊണ്ടു ഭാഷയിൽ വേണ്ടജ്ഞാനമൊ ഭാഷയ്ക്കു പരിഷ്കാരമൊ ഉണ്ടാകുന്നില്ല. സുറിയാനി ഗ്രന്ഥദാരിദ്ര്യമുള്ള ഒരു ഭാഷയെന്നാണ മിക്ക ആളുകളും മൊത്തമായി ധരിച്ചിരിക്കുന്നതു. ഈ പുസ്തകം വായിച്ചാൽ മറിച്ചു കാണാം. ഭാഷയെക്കുറിച്ചു മതിയായ വിവരമില്ലാത്തവർക്കു വളരെ അറിവു കൊടുക്കുന്ന ഒരു കൃതിയാണ ഇതെന്നു പറവാൻ സംശയമില്ല.

ഇതിൽ ക്രിസ്ത്വാബ്ദത്തിന്റെ ആരംഭകാലം മുതൽ ൧൩-ാം ശതാബ്ദംവരെ ജീവിച്ചിരുന്ന സുറിയാനിഭാഷാ ഗ്രന്ഥകർത്താക്കളുടെ ജീവചരിത്രവും അവർ നിർമ്മിച്ചിട്ടുള്ള പ്രധാന ഗ്രന്ഥങ്ങളുടെ വിവരണവും ചുരുക്കത്തിൽ അടങ്ങിയിരിക്കുന്നു. സുറിയാനി ഭാഷയിൽ ഉണ്ടായിട്ടുള്ള ഗ്രന്ഥകർത്താക്കളിൽ മിക്കവാറും ആളുകൾ സഭാ പിതാക്കന്മാർ ആകകൊണ്ടു ഠരം പുസ്തകംമൂലം വെറും ഗ്രന്ഥരചനയാൽ മാത്രം കീർത്തി സമ്പാദിച്ച വിദ്വാന്മാരുടെയല്ല, നമ്മെ വിശ്വാസത്തിൽ വളർത്തുകയും മിശിഹായെ പ്രതി കഷ്ടപ്പെടുകയും ചെയ്ത അനേകം പിതാക്കന്മാരുടെ ചരിത്രം തന്നെ നമുക്കു ഗ്രഹിക്കാവുന്നതാണ. സുറിയാനിഭാഷയിൽ ഗ്രന്ഥങ്ങൾ പലതും പല തരത്തിലും ഉണ്ടെങ്കിലും കയ്യെഴുത്താകകൊണ്ടും ഭാഷയിൽ നൈപുണ്യം പ്രാപിച്ചവരുടെ ചുരുക്കംകൊണ്ടും അവ നമുക്കു കാണ്മാൻ ഇല്ല. അതിനാൽ നമ്മുടെ പിതാക്കന്മാരെക്കുറിച്ചുപോലും നമുക്കു മതിയായ അറിവില്ലെന്നു വേണം പറവാൻ. അനേകം സഭാപിതാക്കന്മാരെക്കുറിച്ചു നാം ഏറക്കുറെ കേട്ടറിഞ്ഞിട്ടുണ്ടായിരുന്നാലും അവരുടെ ചരിത്രമൊ കാലമൊ അറിയാവുന്നവർ തീരെ ഇല്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. പ്രസ്താവപുസ്തകം ഈ വക ന്യൂനതകളെ അല്പമായിട്ടെങ്കിലും പരിഹരിക്കുന്നതാകുന്നു.

സുറിയാനി ഭാഷ സ്വന്തമെന്നു വിചാരിച്ചു വരുന്ന പൂർവ്വദേശക്കാരെക്കാൾ പശ്ചിമദേശക്കാർ ഇതിനെ പഠിക്കുവാൻ അധികം ശ്രമം ചെയ്യുന്നുണ്ടു. ഇതിൽ പേർ പറയുന്ന മിക്കപുസ്തകങ്ങളും യൂറോപ്പിൽ അച്ചടിച്ചിട്ടുള്ളതായി കാണുന്നു. പശ്ചിമദേശക്കാരുടെ ശ്രമം കൊണ്ടല്ലായിരുന്നുവെങ്കിൽ ഈ പുസ്തകം തന്നെ മലയാളത്തിൽ ഉണ്ടാകുവാൻ ഇടയില്ലായിരുന്നു. ഇതിൽ ഉൾപ്പെട്ട വിവരണങ്ങൾ മിക്കവാറും ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. ഇതിൽ ചില ഭാഗങ്ങൾ "മലയാളവിനോദിനി"യുടെ ആദ്യകാലത്തു "സുറിയാനി ഭാഷയും ഗ്രന്ഥകർത്താക്കളും" എന്നതലവാചകത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടായിരുന്നു.

ഈ പുസ്തകം കൂട്ടിച്ചേർത്തതു മുളന്തുരുത്തി മാർതോമ്മാസ് സ്കൂൾ ഹേഡ്മാസ്റ്റർ യാക്കോബ അവർകളാണ. ഇദ്ദേഹം സുറിയാനി സമുദായത്തിന്റെ കൃതജ്ഞതയ്ക്കു പാത്രവാനായിരിക്കുന്നു എന്നു പറവാൻ ഞങ്ങൾ സംശയിക്കുന്നില്ല. അദ്ദേഹത്തിന്റെ പരിശ്രമം സഫലമാകണമെങ്കിൽ സമുദായം ഈ പുസ്തകം വാങ്ങി വായിക്കയും അതിന്റെ ഒടുവിൽ ഭാഷാഭിവൃദ്ധിക്കു ചൂണ്ടികാണിച്ചിരിക്കുന്ന മാർഗ്ഗങ്ങളെ പ്രവൃത്തിപ്പിപ്പാൻ യത്നിക്കയും ചെയ്യേണ്ടിയിരിക്കുന്നു. ആയ്തു എന്തെന്നാൽ—

൧- ഇപ്പോൾ എല്ലാ സിമ്മനാരികളിലും കൊവേന്തകളിലും സുറിയാനി വേദാഭ്യസനം മാത്രമെയുള്ളു. ആ രീതി ഭേദപ്പെടുത്തി ചരിത്രം, തത്വജ്ഞാനം, തർക്കശാസ്ത്രം, ബീജഗണിതം, ക്ഷേത്ര ഗണിതം, കണക്കു, പ്രകൃത ശാസ്ത്രം, ശരീരശാസ്ത്രം മുതലാ

യ സാമാന്യവിദ്യാശാഖകളിൽ എല്ലാം അദ്ധ്യായികളെ അഭ്യസിപ്പിക്കണം.

൨- സൎവ്വകലാശാലയിൽ സുറിയാനിക്കൂടെ സ്വഭാഷയായിവെപ്പിക്കയും ആണ്ടുതോറും അതിൽ പരീക്ഷ കഴിവാനായി യുവാക്കളെ അഭ്യസിപ്പിക്കയും ചെയ്യണം-

൩. മലയാളത്തും പരദേശത്തുമുള്ള വിദ്ധ്വാന്മാരായ മല്പാന്മാർ സുറിയാനിയിൽ പുസ്തകങ്ങൾ നിൎമ്മിക്കുന്നതിനു പരിശ്രമിക്കയും, അങ്ങിനെയുള്ളവരെ പ്രോത്സാഹിപ്പിക്കുന്നതായ ഒരു സംഘം ഏൎപ്പെടുത്തി നടത്തുകയും വേണം.

൪- പൂൎവ്വീകമെയുള്ള ഗ്രന്ഥങ്ങൾ ഒട്ടു മിക്കവാറും യൂറോപ്യർ അച്ചടിപ്പിച്ചിട്ടുണ്ടു. അവയെ വരുത്തി ഒരു പുസ്തകശാല സ്ഥാപിച്ചു അവയുടെ അദ്ധ്യായികളായി ഇംഗ്ലീഷും സുറിയാനിയും പരിജ്ഞാനമുള്ള രണ്ടു യുവാക്കളെ നിയമിക്കണം.

൫- പ്രസിദ്ധപ്പെടുത്താതെയിരിക്കുന്ന ഗ്രന്ഥങ്ങളെ പ്രസിദ്ധപ്പെടുത്തുന്നതിനും മറ്റുമായി സുറിയാനി അച്ചടി നടപ്പാക്കണം.

ഈ പുസ്തകത്തിൽ ചില സുറിയാനി പദങ്ങൾ പ്രയോഗിച്ചിരിക്കുന്നതു ഉച്ചാരണഭേദംകൊണ്ടു മനസ്സിലാകാതെ വന്നേക്കാമെന്നൊരു ദോഷമുണ്ടു. സുറിയാനി പദങ്ങൾ ഇംഗ്ലീഷിൽ എഴുതുമ്പോൾ വരാവുന്ന ഉച്ചാരണഭേദം ഇംഗ്ലീഷിൽ നിന്നു മലയാളത്തിലാക്കുമ്പോൾ അധികരിക്കുന്നതിനാൽ വന്ന ദോഷമാണിതു. പുസ്തകകൎത്താവിനു സുറിയാനി ഭാഷയിൽ കുറച്ചു അറിവുണ്ടായിരുന്ന സ്ഥിതിക്കു ശബ്ദഭേദം കൂടാതെ ഈ പദങ്ങളെ പ്രയോഗിക്കുവാൻ ശ്രമിക്കാഞ്ഞതു എന്താണെന്നു അറിയുന്നില്ല- ഒരു രണ്ടാംപതിപ്പു ആവശ്യപ്പെടുന്നപക്ഷം അപ്പോൾ ഈ മാറ്റം ചെയ്യുമെന്നു വിശ്വസിക്കുന്നു.

## പെരുമ്പാവൂരെ നവീകരണ സഭ.

ഈ സഭ ഇപ്പോൾ ഉത്ഭവിച്ചിട്ടു ഒരു വൎഷം തികയാറായി- ഇതിന്റെ ഉത്ഭവത്തിനു ഹേതുഭൂതൻ കുന്നത്തുനാട്ടു താലൂക്കിൽ ഇപ്പോൾ ഇരിക്കുന്ന ചെറിയാൻ റജിസ്തൂർ അവർകളാണ. എന്നാൽ ഇദ്ദേഹം ൦രം ഉദ്യോഗം ഏറ്റു ഈദിക്കിൽ വന്നപ്പോൾ താൻ സുറിയാനിക്കാരനാണെന്നും പറഞ്ഞു ഞങ്ങളുടെ പള്ളിയിൽ വരികയും കുൎബ്ബാന കാണുകയും മറ്റും പതിവായിരുന്നു- കുറെ നാൾ കഴിഞ്ഞതിന്റെ ശേഷം സണ്ടെസ്ക്കൂൾ നടത്തണമെന്നും അതു അല്പപ്ര പള്ളി മുറിയിൽ ആയിരിക്കണമെന്നും മറ്റും ഓരോ പുതിയകാൎയ്യങ്ങളെ ജനങ്ങളോടു ഗുണദോഷിക്കയും മിക്കവാറും ജനങ്ങൾ ആയ്തു നല്ലകാൎയ്യമെന്നു സമ്മതിക്കയും ചെയ്തു വരവെ, മിഷ്യൻ ഉപദേശികൾ ഇദ്ദേഹം പാൎക്കുന്നസ്ഥലത്തു വന്നുകൂടി പ്രാൎത്ഥനകഴിച്ചു എന്നു കേട്ട നാൾമുതൽ ഇദ്ദേഹം സുറിയാനിക്കാരനൊ എന്നു സൂക്ഷിച്ചു തുടങ്ങി- അപ്പോൾ പുറമെ സുറിയാനിക്കാരന്റെ വേഷം ധരിച്ചതല്ലാതെ സുറിയാനിക്കാരന്റെ നടപടി യാതൊന്നും ഇല്ല സകല നടപടികളും ഇംഗ്ലീഷുമതത്തിലുള്ളതു തന്നെ എന്നു ദൃഷ്ടാന്തപ്പെട്ടു. ഞായറാഴ്ച സുറിയാനിപ്പള്ളിയിൽ വരുമെന്നുമാത്രം. വന്നാലും കുരിശു വരയ്ക്കുക എന്നുള്ളതു ചോദിച്ചും കൊണ്ടു വരണം. ഇപ്രകാരമായതിൽ ഈ മനുഷ്യന്റെ ഉപദേശത്തിൽ ജനങ്ങൾ വഴിപ്പെടാതെയായി. ഇനി ഇതിനു സൂത്രമെന്തെന്നു വിചാരിച്ചു വളരെ പ്രയാസപ്പെട്ടു അല്പപ്ര കൂട്ടുന്നതിൽ കുറു കത്തനാരു എന്നൊരച്ചനെയും അച്ചന്റെ ശേഷക്കാരും മറ്റുമായി പത്തുപന്ത്രണ്ടു ആളുകളേയും എങ്ങിനെയൊ സ്വാധീനപ്പെടുത്തി ടി. റജിസ്തൂരുടെ ആഗ്രഹം നടത്തികൊണ്ടു വരുന്നു.

ഇനി ഇവർ നടത്തി വരുന്ന സംഗതിയെ വിവരിച്ചതിനു മേൽ പറയാം. എല്ലാഞായറാഴ്ചകളിലും ഇവരുടെ മുൻനിശ്ചയം അനുസരിച്ചു ഓരൊവീട്ടുകളിൽ സ്വരുമിച്ചുകൂടും. വീട്ടുകാരുടെ അവസ്ഥാനുസരണം വങ്കൊ കസേരയൊ പായൊ നിരത്തിയിട്ടു എല്ലാവരും വട്ടത്തിൽ ഇരിക്കും. കുറെ ആശ്വസിച്ചശേഷം എല്ലാവരും എഴുനേറ്റു നിന്നിട്ടു റജിസ്തൂർ അവർകൾ ഒരു മലയാള ഏവൻഗേലി എടുത്തു ഒരുഭാഗം വായിച്ചു അദ്ദേഹം ഇംഗ്ലീഷു സിമ്മനാരിയിൽ പഠിച്ചപ്പോൾ കിട്ടിയിട്ടുള്ളതായ അറിവുംപ്രകാരം വ്യാഖ്യാനം തുടങ്ങും. ഒടുവിൽ സുറിയാനി സഭയിൽ നടന്നുവരുന്നതു മൂഢഭക്തി എന്നും മറ്റും കേൾക്കുന്നവൎക്കു ശരി എന്നു ഉറപ്പിക്കുവാൻ തക്കവണ്ണം ചില വാക്യവും എടുത്തു പ്രയോഗിക്കും. ഒരു ദീൎഘപ്രസംഗം കഴിച്ചതിനുമേൽ ടി. കുറു അച്ചൻ അതിനെ പിൻതാങ്ങി ഉറപ്പിക്കും. ഉടനെ എല്ലാവരും മുട്ടുകുത്തിയും തലനിലത്തു കുമ്പിട്ടും ഇടത്തെ കൈകൊണ്ടു മുഖത്തുപിടിച്ചും കുമ്പിട്ടു കിടക്കും, റജിസ്തൂരവ

ർകളൊ കുറു അച്ചനൊ ഒരു മനഃപ്രാർത്ഥന കഴിച്ചു അവസാനത്തിൽ എല്ലാവരും ആമ്മേൻ പറഞ്ഞും സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ എന്ന ഒരു അപേക്ഷ ചൊല്ലിയും എല്ലാവരും എഴുനേല്ക്കും. പിറെറ ഞായറാഴ്ച ജന്ന വീട്ടിൽ എന്നു ഉറപ്പിച്ചു പിരികയുംചെയ്യും. ഇപ്രകാരമാണിവർ നടത്തി വരുന്നതു. ടി- രജിസ്ത്രാരും അച്ചനും അനേകം ജനങ്ങളെ ഇതിലേക്കു ആകർഷിക്കുന്നുമുണ്ടു. മിക്ക ആളുകളും ഒരുപ്രാവശ്യം കൂടിയാൽ പിന്നെ കൂടുന്നില്ല. കുറുപ്പുംപടികൽനിന്നും എല്ലാ അച്ചന്മാരും തുരുത്തിപ്പള്ളി പള്ളിയിൽ നിന്നും ചെട്ടാലത്തുംകരെ അച്ചനും തോട്ടപ്പടി പള്ളിയിൽ നിന്നും ഇരുമല കൊച്ചച്ചൻ നീക്കി ശേഷം എല്ലാ അച്ചന്മാരും ഇവരുടെ ജാടയിൽ ഒന്നും രണ്ടും പ്രാവശ്യം അകപ്പെട്ടുപോയി. ഇടവകയിൽ യോഗ്യന്മാരായ ജനങ്ങളുടെ തടസ്സംകൊണ്ടൊ അവർക്കു സൽബുദ്ധി തോന്നിയിട്ടൊ പിന്നീടു അവർ ഇതിൽ കൂടുവാൻ വരിക ഉണ്ടായില്ല. ഇതിൽ കൂടുവാൻ വിസമ്മതിക്കുന്നവരെ ചില സമയം രജിസ്ത്രാർ ശാസിക്കയുമുണ്ടത്രെ- എത്ര ശാസിച്ചാലും അയാൾ ഒരു രജിസ്ത്രാരല്ലെ- തിരുവിതാംകൂർ പോലീസ സൂപ്രണ്ടൊ ദിവാനൊ ആയിരുന്നെങ്കിൽ ഈ ആളുടെ ആഗ്രഹം ശാസനയാൽ നടത്താമായിരുന്നു- എങ്കിലും പത്തു പന്ത്രണ്ടാളുകൾ വരെ ചേർന്നിട്ടുണ്ടു- അതു ഒന്നാണു- ഇടയനില്ലാഞ്ഞാൽ ആടുകൾ തെറ്റുക സഹജമാണല്ലൊ- പ്രിയപത്രാധിപരെ ഞങ്ങളുടെ വാദം മറെറാന്നുമല്ല- സുറിയാനിസഭയിൽ രക്ഷയ്ക്കു വേണ്ടുന്ന വഴികൾ ഇല്ലാഞ്ഞിട്ടുവേണ്ടയൊ ഈ പുതിയവഴിയിൽ നടപ്പാൻ- അതിനാൽ പത്രാധിപർ ദയവുചെയ്തു നി- വ- ദി- ശ്രീ- മലങ്കരയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമേനിയേയും കമ്മട്ടിക്കാരെയും ഈ വിവരം പത്രമുഖേന ബോധിപ്പിച്ചു ഒന്നുകിൽ ഞങ്ങൾ എല്ലാവരും അതിൽ ചേരുന്നതിനൊ അല്ലെങ്കിൽ ഈ നൂതനസഭയുടെ തെററിനെ കാണിച്ചു അതിൽ ആരും പ്രവേശിക്കരുതെന്നൊ എല്ലാപള്ളികൾക്കും കല്പന അയപ്പിക്കുന്നതിനു സവിനയം അപേക്ഷിക്കുന്നു-

(ശേഷം വഴിയെ)

പെരുമ്പാവൂർ നൂതന സഭയിൽ കൂടാത്തവർ-

---

## സൂചനകൾ

മണർകാട്ടു പള്ളികേസ്—ഠരം പള്ളിവക വസ്തുക്കളെ സംബന്ധിച്ചു നവീകരണകക്ഷിയും മെത്രാനും കൂടി സുറിയാനി കക്ഷികളുടെയും മെത്രാന്മാരുടെയും മെൽ ബോധിപ്പിച്ച അന്യായം തള്ളി ജില്ലയിൽ ഉണ്ടായ വിധിമെൽ അവർ ഹൈകൊട്ടിൽ അപ്പീൽ ചെയ്തിരുന്നു. ഹൈകൊട്ടുകാർ അപ്പീൽ തള്ളി ചിലവുകൊടുക്കുവാൻ വിധിച്ചിരിക്കുന്നതായിഅറിയുന്നതിൽ സന്തൊഷിക്കുന്നു. ഇനിയും അടങ്ങാതിരിക്കയില്ല.

❖ ❖ ❖

മലങ്കര സഭാതാരക—നവീകരണസമുദായംവകയായി നടത്തിയശേഷം കുറെനാളായി വീഴ്ചയായിപ്പോയ ഠരം മാസികാപത്രിക വീണ്ടും ആരംഭിച്ചിരിക്കുന്നതിൽ ഞങ്ങൾ വളരെ സന്തൊഷിക്കുന്നു_ ഠരംപ്രാവശ്യം സുവിശേഷസമൂഹം വകയായിട്ടാണ നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നതു. പത്രാധിപരും മാറിയാണ രക്ഷകർത്താക്കന്മാരായ സംഘത്തിൻെറ ഉദ്ദെശം മാത്രം അനുസരിച്ചു നടത്തുകയായിരുന്നാൽ വലിയ തരക്കേടു വരികയില്ലാ. മുൻപ്രാവശ്യത്തെ ശരി അനുസരിച്ചു നടക്കുന്നപക്ഷം ഞങ്ങൾക്കു കുറച്ചു ബുദ്ധിമുട്ടു നേരിട്ടാലും വെറുതെ പോകാമെന്ന് ആലൊചിക്കരുതെന്നു ആരംഭത്തിൽ തന്നെ ഞങ്ങൾ സ്നേഹപുരസ്സരം ഗുണദൊഷിച്ചുകൊള്ളുന്നു.

❖ ❖ ❖

മാർത്തോമ്മാസിമ്മനാരി—ഇതിൻെറ സ്ഥാപനയ്ക്കു കൂടിയ സംഘവിവരങ്ങളെയും അന്നത്തെ പ്രസംഗങ്ങളെയും മററും വിവരമായി സഭാതാരക പ്രസ്താവിച്ചിട്ടുണ്ട്. പ്രസംഗികളുടെ കൂട്ടത്തിൽ ബ: ആർച്ചുഡീക്കൻ കോശി അവർകളെയും അദ്ദേഹത്തിൻെറ പ്രസംഗത്തെയുംകുറിച്ചു മൌനം ദീക്ഷിച്ചിരിക്കുന്നതു എന്താണാവൊ അറിയുന്നില്ല. നവീകരണത്തിൻെറ യഥാർത്ഥ നന്മയ്ക്കും അഭിവൃദ്ധിക്കും മനസ്സുതിരിവിനും വേണ്ടി ബൈണ്ടഴിഞ്ഞ പുസ്തകത്തൊടു അനുരൂപപ്പെടുത്തി കാണിച്ച ആനഗത മറച്ചുകളഞ്ഞത് അത്ര നന്നായി എന്നു അവരെക്കുറിച്ചു സത്യസ്നേഹമുള്ളവർ വിചാരിക്കുമെന്നു തോന്നുന്നില്ല,

രക്ഷിക്കപ്പെട്ടവർ—ഡേവീഡ് ബെർഗ് സവെത്ത്ന്മാരുടെ ഉപദേശത്തെറ്റുകളെക്കുറിച്ചു ഞങ്ങൾ പ്രസംഗിച്ചപ്പോൾ നവീകരണക്കാരിൽ അനേകരും ഞങ്ങളോടു വിരോധമായിരുന്നു. ഇപ്പോൾ ബാഹ്യമായിട്ടല്ലങ്കിലും സഭാതാരകയും ആരംഭത്തിൽത്തന്നെ അവരെ വ്യാജക്കാരാക്കിയിരിക്കുന്നു. എന്തന്നാൽ അതിൽ ചേൎത്തിരിക്കുന്ന ലേഖനാദിയിൽ ഈ അടുത്തകാലത്തു കൎത്താവിന്റെ പല ഭൃത്യന്മാർമൂലം ആത്മീക ഉണൎവ്വുണ്ടാകയും വളരെ സഹോദരങ്ങൾ തങ്ങളെത്തന്നെ കൎത്താവിനു ഏല്പിച്ചു ലോകമയന്മാൎക്ക അറിഞ്ഞുകൂടാത്ത ആശ്വാസത്തിൽ ജീവിക്കയും ചെയ്തു എന്നും ഈ സന്തോഷജീവിതം കാലക്രമേണ കുറഞ്ഞുവരുന്നതായി അനുഭവത്താൽ അറിയുന്നു എന്നും അവർ സമ്മതിക്കുന്നു. രക്ഷിക്കപ്പെട്ടാൽ പിന്നെ പാപംചെയ്വാൻ കഴികയില്ല എന്നുള്ള ഡേവീഡിന്റെ ഉപദേശം പൈശാചികമാണെന്നു ഇപ്പോൾ അനുഭവത്താൽ എങ്കിലും ഇവർ അറിഞ്ഞതു ഭാഗ്യംതന്നെ. സ്വന്തഅനുഭവത്തെക്കാൾ ഉറപ്പായ വേദസാക്ഷിയുള്ളതുകൊണ്ടു ഞങ്ങൾ പണ്ടേതന്നെ ഇതു പറഞ്ഞിരുന്നതാണല്ലോ.

❖ ❖ ❖

കളമ്പിലെ ഇണ്ടിപ്പെണ്ടന്റ കാത്തോലിക്കാ എന്ന പത്രാധിപർ ഞങ്ങൾക്കു എഴുതി അയച്ചിരിക്കുന്നതു—റോമ്മാക്കാരുടെ ഒരു കൃതിയിൽനിന്നു അവർ പകൎത്തിയിരുന്ന ഒരുഭാഗം ഇടവകപത്രികയിൽ ചേൎത്തിരുന്നതു യഥാൎത്ഥമല്ലന്നും കാണിച്ചുകൊടുത്താൽ വീരശൃംഖലയൊ മുട്ടകൊ ഏതാണ്ടെല്ലാം ഇനാം കൊടുക്കാമെന്നും നസ്രാണിദീപികയിൽ ഒരുവിദ്വാൻ പ്രസിദ്ധപ്പെടുത്തിയിരുന്നു. പന്തായം മൂന്നാമസ്ഥാനത്തു വലിച്ചുംകൊണ്ടു അപേക്ഷിപ്പാൻ കളമ്പുസഹജീവി ഞങ്ങളോടു ആവശ്യപ്പെട്ട വിവരം ഞങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. പന്തായം വച്ചിട്ടുണ്ടോ, എന്താണ്, രേഖ അയക്കണമൊ എന്നിങ്ങനെയാണ സഹജീവി ഞങ്ങളോടു ഇപ്പോൾ ചോദിച്ചിരിക്കുന്നതു. ഞങ്ങൾ എന്തു മറുപടി അയക്കണമെന്നു മാന്നാനം സഹോദരിയുടെ ലേഖകൻ അറിയിച്ചാൽ വലിയ ഉപകാരം. റേ. റെഫില തൎക്കങ്ങൾ ഇടപെട്ടു ഞങ്ങൾക്കും ടി. ലേഖകൻ ഒരു പന്തായം വച്ചിട്ടുണ്ടായിരുന്നു. അതുവല്ലതും ആകട്ടെ. ഞങ്ങൾക്കു അപേക്ഷയില്ല.

❖ ❖ ❖

ഉപകാരം ചെയ്തില്ലങ്കിലും ഉപദ്രവികരുത്—ഇന്നത്തെ പത്രികയിൽ മൂവാറ്റുപുഴ നിന്നുവന്ന ഒരുലേഖനം ചേൎത്തിട്ടുള്ളതിൽ സുറിയാനിക്കാരനായ ഒരുഉദ്യോഗസ്ഥൻ മൂലം പെരുമ്പാവൂർ ചില സുറിയാനികുഡുംബങ്ങളെ നവീകരണമാക്കുവാൻ ശ്രമിക്കുന്നതായി പറഞ്ഞിരിക്കുന്നു. ഇതിന്റെ വാസ്തവം ഉറപ്പായിപറവാൻ ഞങ്ങൾക്കു വെറെ അറിവില്ല. സുറിയാനിക്കാൎക്കു ഉദ്യോഗം കിട്ടിയാൽ ഉപകാരം ചെയ്തില്ലങ്കിലും സഭയെ ഉപദ്രവികരുതെന്നു ഞങ്ങൾ എല്ലാ ഉദ്യോഗസ്ഥന്മാരൊടും അപേക്ഷിച്ചുകൊള്ളുന്നതു കൂടാതെ പെരുമ്പാവൂരെ സഹോദരങ്ങളോടും അല്പം പറഞ്ഞുകൊള്ളട്ടെ. നിങ്ങളെ ആരു ഉപദെശിച്ചാലും ഏതെല്ലാംവിധത്തിൽ തെറ്റിക്കാൻ ശ്രമിച്ചാലും സുറിയാനി മതോപദേശങ്ങൾക്കു എതിരായി വല്ല വാക്കും കേട്ടാൽ അതു വിശ്വസിക്കരുത്. അങ്ങനെ പറയുന്നവൻ ചെന്നാ ആണന്നു വിശ്വസിച്ചുകൊൾക. ഒരു പരീക്ഷ കൂടെ പറഞ്ഞുതരാം. എവിടെ നിങ്ങൾ സംഘം കൂടുന്നുവൊ അവിടെ വച്ചു ചെയ്യുന്ന പ്രാൎത്ഥനകളിൽ ശുദ്ധ കന്യകയൊടും പരിശുദ്ധന്മാരൊടും ഉള്ള പ്രാൎത്ഥനകൾകൂടെ ചൊല്ലിത്തരുവാൻ നിങ്ങളെ ഉപദേശിക്കുന്നവരൊടു ആവശ്യപ്പെടുക. അവൻ അതിനു വിസമ്മതിക്കുന്ന പക്ഷം എടത്തുട്ടുകാരൻ ആണന്നു ഉറപ്പായി ധരിച്ചുകൊൾവീൻ. അങ്ങനെയുള്ളവർ നാവാൽ എത്ര പുണ്യം പറഞ്ഞാലും ചെവികൊള്ളണ്ടാ. ഇതു നിങ്ങൾക്കു ഒരു "ശിബൊലെത്തു" ആയിരിക്കട്ടെ. ഒരുവേള വഞ്ചിപ്പാൻ വരുന്നവനെങ്കിൽ നിങ്ങൾ "നന്മനിറഞ്ഞമറിയം" ചൊല്ലിക്കൊള്ളുവാൻ അവൻ സമ്മതിക്കുമായിരിക്കും. അതുപോരാ. അവൻ ചൊല്ലിത്തരുമൊ എന്നു അവനെ പരീക്ഷിപ്പീൻ. അപ്പോൾ ചെമ്പു തെളിയും.

## വിശേഷ വൎത്തമാനങ്ങൾ.

നീ. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ മാസം ൨൮-ാംനു- തിരുവനന്തപുരത്തു നിന്നു കൊല്ലത്തേക്കു എഴുന്നെള്ളിയിരിക്കുന്നതായി അറിയുന്നു.

റസിഡെണ്ട—മാറിപ്പോയ തോംസൻ സാഹിബ് അവർകളുടെ സ്ഥാനത്തേക്കു മുമ്പിൽ ആക്ടിങ്ങായി വേല നോക്കിയ പീസ സാഹിബിനെ നിയമിച്ചിരിക്കുന്നു.

❖ ❖ ❖

വാതുവെച്ചു കോഴികളെ കൊത്തിച്ചു എന്ന സംഗതിക്കു ൧൭ പേരെ പൊലിസുകാർ ചാർജ്ജു വെച്ചതിൽ ൧൩ പേർക്കു പതുപ്പത്തും രണ്ടുപേർക്കു ഒരോന്നും ഉറപ്പിക ഛഡിരാശി പ്രസിഡൻസി മജിസ്ത്രേട്ട പിഴ കല്പിച്ചിരിക്കുന്നു. ഒടുവിൽ പറഞ്ഞ രണ്ടുപേർ വാതുവെച്ചവരല്ല കാണ്മാൻ പോയവർ മാത്രമാണ.

❖ ❖ ❖

കുഷ്ഠരോഗികളെ സംബന്ധിച്ചു ഇന്ത്യാഗവൎമ്മെണ്ടിലെ നിയമനിൎമ്മാണ സഭയിൽ കൊണ്ടു ചെന്നിരിക്കുന്നതായ ബിൽ കുഷ്ഠരോഗികൾക്കു ആസ്പത്രി നിശ്ചയിക്കണമെന്നും അവരെ അങ്ങാടികളിൽ സാമാനം വില്ക്കുന്നതിനും ക്ഷൗരകന്മാരായിരിക്കുന്നതിനും മറ്റും അനുവദിക്കരുതെന്നും പ്രസ്താവിച്ചിരിക്കുന്നു. കുഷ്ഠരോഗികൾ സാധാരണയായി അങ്ങാടികളിലും മറ്റും നടന്നു ഇരക്കുന്നതിനേയും നിൎത്തൽ ചെയ്യേണ്ടതാണ-

❖ ❖ ❖

മരിച്ചഭാൎയ്യയുടെ സഹോദരിയെ വിവാഹം ചെയ്യുന്നതിനു അനുവദിക്കുന്നതായ ബിൽ കഴിഞ്ഞ ൨൭ സംവത്സരകാലം ഒഴിയാതെ സഭയിൽ ഹാജരാക്കപ്പെട്ടുകയും തള്ളപ്പെട്ടുകയും ചെയ്തതിന്റെ ശേഷമാണ ഇപ്പോൾ പാസ്സാക്കപ്പെട്ടതു. ഈപ്രാവശ്യം മഹാരാജ്ഞി തിരുമനസ്സിലെ പുത്രന്മാരും പൌത്രന്മാരും അനുകൂല കക്ഷികളായിരുന്നു- ഇത്ര വളരെക്കാലം വരെ നിഷേധിച്ചു തള്ളപ്പെട്ട ഈ ബില്ലിനു ഈ പ്രാവശ്യം ഭൂരിപക്ഷക്കാർ അനുകൂലികളായി തീൎന്നു മേല്പടിയാന്മാർകൂടി കക്ഷിചേൎന്നു കൊണ്ടായിരിക്കാമെന്നും ഊഹിച്ചുകൂടാത്തതല്ല-

❖ ❖ ❖

ഒരു വൈൻഗ്ലാസ്സ പാലിൽ ഒരു സ്പൂൺ വെള്ളുള്ളി വേവിച്ചു നല്ലവണ്ണം ഒരെസി വലിയാൾക്കും അരസ്പൂൺകണ്ടു കുട്ടികൾക്കും ദിനം മാറുന്നതുവരെ ഈരണ്ടു മണിക്കൂറിൽ കൊടുത്താൽ അൎശസ്സ മാറുമെന്നും അധികം കഠിനമായാൽ ഇതിനു ഒരുസ്പൂൺ കരുവെപ്പട്ടയുടെ പൊടിയും അരസ്പൂൺ കരാംപൂ പൊടിയും കാൽസ്പൂൺ ജാതിക്കാ പൊടിയും അല്പം വെണ്ണനെയ്യും കൂടി ചേൎത്തു ദിവസം മൂന്നു പ്രാവശ്യം കൊടുത്താൽ മതിയെന്നും ഒരു ഡാക്ടർ പറയുന്നു. ഭക്ഷണം പാൽ പകൎന്ന കഞ്ഞിയെ പാടുള്ളു. ഇതു വളരെ എളുപ്പമുള്ള മരുന്നാകയാൽ ഇതിനെ വല്ലവരും ശ്രമിച്ചുനോക്കേണ്ടതാണ്. കെ. പ.

❖ ❖ ❖

ഇന്ത്യയിലുള്ള സ്ത്രീകളിൽ ഒന്നാമതായി ബാറിസ്റ്റർ പരീക്ഷ പാസ്സായ മിസ്സ് കൊൎണ്ണലിയാ സൊറാബ്ജി എന്ന പാൎസി യുവതി ഇപ്പോൾ വക്കാലത്തു വാങ്ങി കോടതികളിൽ വ്യവഹാരം പറവാൻ ആരംഭിച്ചിരിക്കുന്നു- ഈയിടെ പൂനാസെഷ്യൻ കോടതി മുമ്പാകെ കലക്കാറത്തിനു കമ്മിറ്റു ചെയ്യപ്പെട്ട ഒരു തടവുകാരന്റെ ഭാഗം വക്കാലത്തു വാങ്ങിയാണ് ആദ്യം തന്റെ വ്യവഹാര സാമൎത്ഥ്യത്തെ പ്രദൎശിപ്പിച്ചതു. പ്രസംഗസമയത്തു ഈ യുവതിക്കു അല്പമായ തൊണ്ടവിറയൽ ഉണ്ടായി എങ്കിലും കാൎയ്യം വിടാതെ വളരെ ചതുരതയോടും യുക്തിപൂൎവ്വമായും പറഞ്ഞവസാനിപ്പിക്കയും പ്രതിയെ നിൎദ്ദോഷിയായി വിടുവിച്ചു വിജയംപ്രാപിക്കയും ചെയ്തതു എത്രയും ശ്ലാഘിക്കത്തക്ക ഒരുസംഗതിയാണ്- ഇതുകേൾക്കുമ്പോൾ അടുക്കള വിചാരിപ്പും കാവലും മാത്രം സ്ത്രീകളുടെ ജന്മസാഫല്യം എന്നു വിധിച്ചുകൊണ്ടിരിക്കുന്ന കൂട്ടർ എന്തു പറയുമായിരിക്കുമെന്നറിയുന്നില്ല- ന- രീ-

❖ ❖ ❖

ക്രീറ്റിലെ ലഹള—ഗ്രീസ്സിൽ തുൎക്കിയുടെ രാജ്യമായ ക്രീറ്റ് എന്നസ്ഥലത്തു ലഹള തുടങ്ങിയിരിക്കുന്നു. ജൂലായി ൧൮-ാംനു- ഇംഗ്ലീഷ പട്ടാളം അവിടെ എത്തിയിരിക്കുന്നു. മസിഡോണിയായിൽ ൨൦൦ ഗ്രീക്കുകാർ കടന്നിരിക്കുന്നു. തുൎക്കിക്കാർ ഹെറാക്കുലിൻ പട്ടണത്തെ വളഞ്ഞിരിക്കുന്നു എന്നും പട്ടണത്തിൽ കടപ്പാൻ ശ്രമിക്കുന്നു എന്നും പക്ഷെ ഗവൎണർ അനുവദിക്കുന്നില്ലന്നും ൨൪-ാംനു-ത്തെ കമ്പികൊണ്ടു കാണുന്നു. ൨൫-ാംനു-ത്തെ കമ്പികൊണ്ടു ക്രീറ്റിലെസ്ഥിതി വളരെ മോശമാണെന്നും ലഹളക്കാരുടെ ആവശ്യം ഒരാഴ്ചയിലകത്തു നിവൃത്തിച്ചിട്ടില്ലങ്കിൽ അവർ യുദ്ധം തുടങ്ങുമെന്നും മസിഡോണിയായുടെ നേരെ ചെന്നിരിക്കുന്ന ഗ്രീക്കുകാർ തുൎക്കികളെ തോല്പിച്ചിരിക്കുന്നു എന്നും കാണുന്നു. ൨൬-ാംനു-ത്തെ കമ്പികൊണ്ടു മസിഡൊണിയായിൽവ

ച്ച രണ്ടുകൂട്ടരും യുദ്ധം തുടങ്ങിയിരിക്കുന്നു- ഏതൻസിലുള്ള ഇതരരാജ്യ പ്രതിനിധികൾ ഗ്രീക്കുകാർ മസിഡോണിയായുടെ നേരെ ചെന്നതിനെ വിരോധിക്കുകയും ഗവമ്മെണ്ട ഇനി ആരും അതൃത്തികടക്കരുതെന്ന കല്പിക്കുകയും ചെയ്യിരിക്കുന്നു. ൨൭-ാം നു-ത്തെ കമ്പികൊണ്ട ലഹള കിഴക്കെ ക്രീററിലേക്കു കടന്നിരിക്കുന്നു- അവിടെയുള്ള ചിലർ ലഹളക്കാൎക്കു മരുന്നും ആയുധങ്ങളും ശേഖരിച്ചു കൊടുക്കുന്നുണ്ടത്രെ- തുക്കിയും ഗ്രീസുമായി യുദ്ധമുണ്ടാകുമൊ എന്നു വളരെ സംശയമുണ്ടു- ൨൯-ാം നു-ത്തെ കമ്പിയിൽ ഗ്രീസ്സുകാർ ക്രീററുകാൎക്കു മരുന്നും ആയുധങ്ങളും കൊടുത്തതും മസിഡോണിയായിൽ ഗ്രീക്കുകാർ ചെന്നതും അന്യായമാണെന്നു സുൽത്താൻ ഗ്രീസ്സിലേക്കു എഴുതി അയച്ചിരിക്കുന്നു- ഗ്രീക്കുകാർ മുമ്പെത്തെ ഉപദേശപ്രകാരം നടക്കാഞ്ഞപക്ഷം സുൽത്താനോടു വെറുതെ ഇരിപ്പാൻ പറയുന്നതല്ലെന്നു ശേഷം രാജാക്കന്മാർ പറഞ്ഞിരിക്കുന്നു- "കേരളപത്രിക,,

❖ ❖ ❖

☞ ലേഖകന്മാൎക്കു— അയിരൂർ പള്ളി, കെ, ഈ ലേഖനങ്ങൾ സ്ഥലക്കുറവിനാൽ നിൎത്തിവച്ചു. ആമ്മീൻ— ഇതു ചില കാരണങ്ങളാൽ ഇപ്പ്രാവശ്യം ചേൎപ്പാൻ ഇടയായില്ല. അട്ടത്തതിൽ— ചീനടത്തു പടിഞ്ഞാറെ ചെറിയപള്ളി— കിട്ടിയിരിക്കുന്നു.

---

## മുളന്തുരുത്തിയിൽ കഴിഞ്ഞുപോയ ബ- ഏടമ്പാടത്തു അബ്രാഹം കത്തനാർ അവർകൾ.

മാന്യപത്രാധിപരെ,

താങ്കളുടെ പത്രമുഖേന ഇദ്ദേഹത്തിന്റെ സന്താപകരമായ വിയോഗത്തെ വളരെ വ്യസനത്തോടുകൂടി ജനസാമാന്യത്തെ അറിയിച്ചുകൊള്ളുന്നു. ഇദ്ദേഹം കഴിഞ്ഞ ഇടവമാസം ആദിയോടുകൂടി സ്വല്പ സുഖക്കേടുകൊണ്ടു പീഡിതനാകയും ആദിയിൽ നിസ്സാരമായി കാണപ്പെടുകയും വിചാരിക്കപ്പെടുകയും ചെയ്യു സുഖക്കേടു ഒരാഴ്ചവട്ടത്തിനകം പനിയുടെ സ്വഭാവത്തിൽ വളരെ അത്യാസന്നപ്പെടുകയും സമീപമുണ്ടായിരുന്ന നാട്ടു വൈദ്യന്മാരുടെ ചികിത്സകൊണ്ടു വിശേഷഗുണമൊന്നും കാണായ്കയും ചെയ്യുതിനാൽ കോട്ടയത്തുനിന്നു കൊച്ചുതൊമ്മൻ അപ്പോത്തിക്കിരിയെ വരുത്തുകയും അദ്ദേഹത്തിന്റെ ചികിത്സയിൽ അല്പം ശാന്തത കാണുകയും ചെയ്യു. വീണ്ടും നാട്ടുചികിത്സ തന്നെ തുടങ്ങുകയും മരണത്തിനു ഒരാഴ്ചമുമ്പുവരെ രോഗം അല്പാല്പഭേദഗതിയോടുകൂടെ മിക്കവാറും ഒരെ സ്ഥിതിയിൽ തന്നെ ഇരിക്കയും ചെയ്യു. എന്നാൽ മിഥുനം ൩൦-ാം നു- മുതൽ രോഗം അപകടസ്ഥിതിയിൽ ശീഘ്രത്തിൽ കൂടിയതിനാൽ കൎക്കടകം ൨-ാം നു- രാത്രി അന്ത്യതൈലാഭിഷേകം കഴിക്കയും ൩-ാം നു- രാവിലെ പൂൎണ്ണബോധത്തോടെ വിശുദ്ധ കുൎബ്ബാന അനുഭവിക്കയും ചെയ്യു. ഇതിന്റെശേഷം സകലവും കൎത്താവിങ്കൽ ഭരമേല്പിച്ചു കൎക്കടകം ൪-ാം നു- വ്യാഴാഴ്ച അസ്തമിച്ചു ഉദ്ദേശം ൧൨- മണിക്കു ശാന്തതയോടെ കൎത്താവിങ്കൽ നിദ്രയെ പ്രാപിക്കയും ചെയ്യു. ബ- യാക്കോബ റമ്പാച്ചൻ ൨൩ ദിവസം മുമ്പ തന്നെ വെട്ടിക്കൽ നിന്നു വന്നെത്തുകയും ബ- പൌലൂസ റമ്പാച്ചൻ വ്യാഴാഴ്ച കോട്ടയത്തുനിന്നു വന്നെത്തുകയും ചെയ്യിരുന്നു. ഇവർ സമീപമുള്ള ഇടവകകളിലെ പട്ടക്കാരുടെ സഹായത്തോടു കൂടി വെള്ളിയാഴ്ച പട്ടക്കാൎക്കടുത്ത സകല കൎമ്മങ്ങളും അനുഷ്ഠിച്ചതിന്റെ ശേഷം ജഡത്തെ സം

സ്കാരം ചെയ്കയും ചെയ്തു. മരിക്കുമ്പോൾ വയസ്സ ൪൪ മാത്രമെ ഇദ്ദേഹത്തിന്നുണ്ടായിരുന്നൊള്ളു. ലൌകികകാൎയ്യങ്ങളിൽ വലിയ കാൎയ്യപ്രാപ്തി ഉണ്ടായിരുന്നില്ലെങ്കിലും ആത്മിക കൃത്യങ്ങൾ വളരെ താല്പൎയ്യത്തോടും ഭക്തിയോടും നടത്തി വന്നിരുന്നു. വിവാഹം കഴിച്ചിട്ടില്ലാത്ത പട്ടക്കാരൻ ആയിരുന്നതിനാൽ പള്ളിയിൽ താമസിക്കുകയും തന്റെ ഇടവക ജനങ്ങളുടെ ആത്മീകആവശ്യങ്ങളെ ജാഗ്രതയൊടുകൂടെ നിറവെറ്റി വരികയും ചെയ്തിരുന്നു. ഇദ്ദേഹത്തെപോലെ ഭക്തരായിട്ടും യാതൊരു ദൂഷ്യവും ഇല്ലാത്തവരായിട്ടും ഉള്ളപട്ടക്കാർ ഏറെ ഉണ്ടെന്നു തോന്നുന്നില്ല. ഇദ്ദേഹത്തിന്റെ മരണം വളരെ വിശേഷമായിരുന്നു എന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. രോഗത്തിനു സാധാരണയുണ്ടായിരുന്ന ബുദ്ധിയുടെ മാന്ദ്യവും വികാരവും മരണദിവസിയുടെ തലെനാൾ മുതൽ ഇല്ലാതാകയും അന്ത്യതൈലാഭിഷേകം വിശുദ്ധ കുൎബ്ബാന മുതലായകൎമ്മങ്ങൾ ഭക്തിയൊടെ കൈക്കൊള്ളുകയും ചെയ്തതിന്റെ ശേഷം മരണതീയ്യതി സന്ധ്യക്കു നമസ്കാരം കഴിച്ചു ചുറ്റും കൂടിയിരുന്ന ജനസംഖ്യാ ആളുകളെ അനുഗ്രഹിക്കയും ചെയ്തതിൽപിന്നെ അവസാനസമയം വരെ യാതൊരു ചേഷ്ടയാകട്ടെ യാതൊരു സംസാരമാകട്ടെ ഉണ്ടാകാതെ ശാന്തതയൊടും സൌമ്യതയൊടും ഇഹലൊകം വിട്ടു പിരികയും ചെയ്തു. ഈ ബഹുമാനപ്പെട്ട പട്ടക്കാരന്റെ നഷ്ടം ഈ ഇടവക ജനങ്ങൾ എല്ലാവരും ഒരുപോലെ അനുഭവിക്കുന്നതും എളുപ്പത്തിൽ നീങ്ങിപോകാത്തതും ആകുന്നു.

---

തിരുവനന്തപുരത്തു പണിയിക്കുന്ന യാക്കൊബായ സുറിയാനി പള്ളിയുടെ പണിച്ചിലവിലെക്കു മലങ്കര ഇടവയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം പള്ളികളിൽ നിന്നും പണം അയച്ചിട്ടുള്ളതിനു വിവരം.

൧൦൭൧- കുംഭം മുതൽ കൎക്കടകം വരെ.

| | | രൂപാ | | | രൂപാ |
|---|---|---|---|---|---|
| പുതുപ്പള്ളി പള്ളിയിൽ നിന്നു | | ൧൦൦ | വടകര പള്ളിയിൽ നിന്നു | | ൭൩ |
| കോട്ടയത്തു പുത്തൻ | ,, | ൫൦ | കാട്ടൂർ | ,, | ൧൦ |
| തുമ്പമൺ | ,, | ൩൫ | തലപ്പടി കിഴക്കെക്കര | ,, | ൧൦ |
| കായംകുളം | ,, | ൫൦ | തലപ്പടി പടിഞ്ഞാറെക്കര | ,, | ൧൦ |
| പുത്തൻകാവു | ,, | ൩൫ | കണ്ടനാട്ടു | ,, | ൩൦ |
| കൈപ്പട്ടൂർ | ,, | ൧൦ | മല്ലപ്പള്ളി പഴെ | ,, | ൧൪ |
| ഓമല്ലൂർ | ,, | ൫൦ | വെണ്ണിക്കുളം | ,, | ൩൫ |
| കല്ലുംകൂത്ര | ,, | ൩൫ | ചെങ്ങരൂർ | ,, | ൧൪ |
| കുരമകം | ,, | ൧൫ | മല്ലപ്പള്ളി പുത്തൻ | ,, | ൨൧ |
| മാവേലിക്കര | ,, | ൧൦ | ചെങ്ങന്നൂർ | ,, | ൩൫ |
| നിരണം | ,, | ൫൦ | തിരുവല്ലാ കട്ടപ്പുറത്തു | ,, | ൩൫ |
| കല്ലൂപ്പാറ | ,, | ൫൦ | കാൎത്തികപ്പള്ളി | ,, | ൨൦ |
| കോതമംഗലം ചെറിയ | ,, | ൫൦ | തിരുവല്ലാ പുത്തൻ | ,, | ൨൦ |

# പഞ്ചാംഗം

## ൧൮൯൬- ഓബ് (ചിങ്ങം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൩ | ൩൦ | വ്യാ |
| ൨ | ൧൪ | ൩൧ | വെ |
| ൩ | ൧൫ | ൧ | ശ |
| ൪ | ൧൬ | ൨ | ഞ |
| ൫ | ൧൭ | ൩ | തി |
| ൬ | ൧൮ | ൪ | ചൊ |
| ൭ | ൧൯ | ൫ | ബു |
| ൮ | ൨൦ | ൬ | വ്യാ |
| ൯ | ൨൧ | ൭ | വെ |
| ൧൦ | ആഗസ്റ്റ് ൨൨ | ൮ | ശ |
| ൧൧ | ൨൩ | ൯ | ഞ |
| ൧൨ | ൨൪ | ൧൦ | തി |
| ൨൩ | ൨൫ | ൧൧ | ചൊ |
| ൧൪ | ൨൬ | ൧൨ | ബു |
| ഓബ് ൧൫ | ൨൭ | ൧൩ | വ്യാ |
| ൧൬ | ൨൮ | ൧൪ | വെ |
| ൧൭ | ൨൯ | ചിങ്ങം ൧൫ | ശ |
| ൧൮ | ൩൦ | ൧൬ | ഞ |
| ൧൯ | ൩൧ | ൧൭ | തി |
| ൨൦ | ൧ | ൧൮ | ചൊ |
| ൨൧ | ൨ | ൧൯ | ബു |
| ൨൨ | ൩ | ൨൦ | വ്യാ |
| ൨൩ | ൪ | ൨൧ | വെ |
| ൨൪ | സെപ്തമ്പർ ൫ | ൨൨ | ശ |
| ൨൫ | ൬ | ൨൩ | ഞ |
| ൨൬ | ൭ | ൨൪ | തി |
| ൨൭ | ൮ | ൨൫ | ചൊ |
| ൨൮ | ൯ | ൨൬ | ബു |
| ൨൯ | ൧൦ | ൨൭ | വ്യാ |
| ൩൦ | ൧൧ | ൨൮ | വെ |
| ൩൧ | ൧൨ | ൨൯ | ശ |

### വിശേഷ ദിവസങ്ങൾ.

൧-ാംനു- മൎത്തശ്മൂനിയും ഏഴു മക്കളും ഏലിയാസാറും എന്ന മക്കബായ സഹദേന്മാരുടെ ഓൎമ്മ- പതിനഞ്ചുനോമ്പു ആരംഭം

൪-ാംനു- പെ- പിമ്പു ൧൨-ാം ഞാ- വായന-

൬-ാം നു- കൎത്താവിന്റെ മറുരൂപം (മാറാനായ) വായന- ലൂക്കൊ ൯ അ- ൨൭—൩൬

൭-ാംനു- മാർ അസൈസോയെൽ സഹദായുടെ ഓൎമ്മ

൧൧-ാം നു- മറുരൂപ- പിമ്പു ൧-ാം ഞാ- വായന മത്താ- ൨൧ അ- ൨൮—൩൨

൧൫-ാംനു- പതിനഞ്ചുനോമ്പു വീടൽ- ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാൾ (മാറാനായ) വായന ലൂക്കൊ- ൧൦ അ- ൩൮—൪൨- യോഹ- ൧൯ അ- ൨൫—൨൭

൧൮-ാംനു- വാങ്ങിപ്പു പിമ്പു ൧-ാം ഞാ- വായന മൎക്കൊ- ൧൩ അ- ൩൫—൪൫

൨൫-ാം നു- വാ- പിമ്പു ൨-ാം ഞാ- വായന ലൂക്കൊ- ൧൧ അ- ൯—൨൦

പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൮ |
| ഒററപ്രതിക്കു | ൦ | ൮ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൨ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൴ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മാസ് അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ടാമ്പായൊ തപാൽ സ്ടാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌൺറ വക വച്ചു തരേണ്ടതാകുന്നു.

വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

## ☞ പരസ്യം

വരിപ്പണം എത്തിച്ചു തരുവാൻ ഞങ്ങളുടെ വായനക്കാരിൽ ചിലർ ചെയ്യുന്ന ഉദാസീനതയെക്കുറിച്ചു പലപ്പോഴും ഓർപ്പിച്ചിട്ടുണ്ടല്ലൊ. ഇതുകൊണ്ടു ഇവരിൽ ചിലക്കു ഒരു ഇളക്കവും തട്ടുന്നതായി കാണുന്നില്ല. ഞങ്ങൾക്കു ഉപേക്ഷിക്കാവുന്നതല്ല. അച്ചടിക്കാർക്കു ശമ്പളവും സാമാനങ്ങൾക്കു വിലയും ശരിയായി കൊടുത്താണ പത്രിക അച്ചടിച്ചു അയക്കുന്നതു. വീഴ്ചക്കാരായി കാണപ്പെടുന്നവൎക്കു ഇനിമുറപ്രകാരം നോട്ടീസും പിന്നാലെ അവരുടെമേൽ അന്ന്യായവും ഉണ്ടാകുന്നതാണെന്നു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു. മ. ഇ. പ. മാനെജർ.

MAR THOMAS PRESS,

KOTTAYAM.